



Reg. No. KL/TV(N)/12



# KERALA GAZETTE



216963 PUBLISHED BY AUTHORITY

Vol. XXVIII] Trivandrum, Tuesday, 4th January 1983|14th Pousha 1904 (Saka) [No. 1

CONTENTS



Reg. No. KL/TV(N)/12

# KERALA GAZETTE

PUBLISHED BY AUTHORITY

Vol. XXVIII] Trivandrum, Tuesday, 4th January 1983|14th Pousha 1904 (Saka) [No. 1

# PART I

Notifications and Orders issued by the Government

## General Administration Department

## (Special C)

NOTIFICATION

No. 140191/Spl. C1/82/GAD.

*Dated, Trivandrum, 14th December* 1982.

The Governor of Kerala is pleased to grant, subject to eligibility leave on full allowances for 5 days from 6-12-1982 to 10-12-1982 (both days inclusive) to Shri Justice V. Khalid, Judge, High Court of Kerala.

R. Gopalaswamy,
*Chief Secretary to Government.*

## Law Department

## (Inspection Wing)

NOTIFICATIONS

(1)

No. 14727/B2/82/Law.

*Dated, Trivandrum, 9th December* 1982.

In exercise of the powers conferred by section 3 of the Notaries Act, 1952 (Central Act 53 of 1952) read with sub-rule (4) of rule 8 of the Notaries Rules, 1956, the Government of Kerala hereby re-appoint Shri G. Krishnan Nair, Advocate, Trivandrum as a Notary for a further period of three years with effect from 10-8-1982 in the area comprising the Revenue District of Trivandrum.

(2)

No. 18367/B2/82/Law.

*Dated, Trivandrum, 14th December* 1982.

In exercise of the powers conferred by section 3 of the Notaries Act, 1952 (Central Act 53 of 1952) read with sub-rule (4) of rule 8 of the Notaries Rules, 1956, the Government of Kerala hereby re-appoint Shri Cherian, J. Panjikaran, Advocate, Punalur as a Notary for a further period of three years with effect from 1-12-1982 in the area comprising the Revenue District of Quilon.

By order of the Governor,
K. Viswanathan Nair,
*Special Secretary to Government.*

## Taxes Department

## Taxes (B)

ORDER

G. O. (Rt.) 745/82/TD.

*Dated, Trivandrum, 6th December* 1982.

*Read*:—1. Petition dated 22-10-1979 from M/s. P. M. Syed Mohammed Kannu and Company, Chalai, Trivandrum.
2. Petition dated 19-9-1979 from M/s. Jothi Trades, Trivandrum, Marakkada Road, Chalai.
3. Letter No. P/24 (A.V.G.) dated 7-12-1981 from M/s. Voltas Limited, Cochin.
4. Letter No. C1-36387/80/TX dated 8-2-1932 and 12-8-1982 from the Secretary, Board of Revenue (Taxes)

In the petition read as 1st paper above the petitioner, has requested Government to clarify the rate of tax on 'Trinka' a soft drink and in the petitions

read as 2nd and 3rd papers above the petitioners have requested to clarify the rate of tax on 'Rasna' another soft drink. Government have examined the question in consultation with the Board of Revenue (Taxes). It is found that Trinka and Rasna are taxable at 10% up to 16-9-1980. In the circumstances by virtue of powers conferred on Government by Section 59 A of Kerala General Sales Tax Act the Government hereby clarify that Trinka and Rasna are taxable at the point of first sale in the State at the rate of 10% up to 16-9-1980.

By order of the Governor,
S. VENGAPPAN ASARI,
*Joint Secretary to Government.*


Government of Kerala
1983

Reg. No. KL/TV(N)/12



# KERALA GAZETTE

PUBLISHED BY AUTHORITY

Vol. XXVIII] Trivandrum, Tuesday, 4th January 1983/14th Pousha 1904 (Saka) [No. 1

# PART I B

## Notifications and Orders issued by the Public Service Commission

### വിജ്ഞാപനം

പാർട്ട് I.

DR1 (4)33480/82/G. W.

തിരുവനന്തപുരം, 1982 ഡിസംബർ 10.

താഴെ പറയുന്ന ഉദ്യോഗങ്ങൾക്ക് തെരഞ്ഞെടുക്കപ്പെടുന്നതിന് യോഗ്യതയുള്ളവരിൽ നിന്നും നിശ്ചിത ഫാറത്തിൽ അപേക്ഷകൾ ക്ഷണിച്ചുകൊള്ളുന്നു.

നമ്പർ—1

1. വകുപ്പ്—സാങ്കേതിക വിദ്യാഭ്യാസം (എൻജിനീയറിംഗ് കോളേജുകൾ)
2. ഉദ്യോഗപ്പേര്—ലക്ചറർ (ടെലി കമ്മ്യൂണിക്കേഷൻ എൻജിനീയറിംഗ്)
3. ശമ്പളം—750-1450 രൂപ
4. ഒഴിവുകളുടെ എണ്ണം—രണ്ട്

കുറിപ്പ്:—ഈ വിജ്ഞാപന പ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റ് പ്രാബല്യത്തിൽ വരുന്ന തിയതി മുതൽ ഏറ്റവും കുറഞ്ഞത് ഒരു വർഷവും ഏറ്റവും കൂടിയത് രണ്ടു വർഷവും നിലവിലിരിക്കുന്നതാണ്. എന്നാൽ ഒരു വർഷത്തിനുശേഷം, ഇതേ ഉദ്യോഗത്തിന് ഒരു പുതിയ റാങ്ക് ലിസ്റ്റ് പ്രസിദ്ധീകരിക്കപ്പെടുകയാണെങ്കിൽ ആ തിയതി മുതൽ ഈ വിജ്ഞാപനപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റിന് പ്രാബല്യമുണ്ടായിരിക്കുന്നതല്ല. മുകളിൽ കാണിച്ചിട്ടുള്ള ഒഴിവുകളിലേക്കും ലിസ്റ്റ് പ്രാബല്യത്തിലിരിക്കുന്ന സമയത്ത് എഴുതി അറിയിക്കപ്പെടുന്ന കൂടുതൽ ഒഴിവുകളിലേക്കും പ്രസ്തുത ലിസ്റ്റിൽ നിന്നും നിയമനം നടത്തുന്നതാണ്.

5. നിയമനരീതി—നേരിട്ടുള്ള നിയമനം
6. പ്രായപരിധി—1-1-1983-ൽ 20 വയസ്സ് തികഞ്ഞിരിക്കേണ്ടതും 38 വയസ്സ് തികയാൻ പാടില്ലാത്തതുമാകുന്നു. സാങ്കേതിക വിദ്യാഭ്യാസം, പൊതുമരാമത്ത്, പബ്ലിക് ഹെൽത്ത് എൻജിനീയറിംഗ്, വ്യവസായം, ആർക്കിടെക്ചർ, ടൗൺപ്ലാനിംഗ് എന്നീ വകുപ്പുകളിലെ ഉദ്യോഗസ്ഥന്മാർക്ക് ഈ വിജ്ഞാപനപ്രകാരം അപേക്ഷിക്കാവുന്നതാണ്. അവർക്ക് അതത് വകുപ്പിലുള്ള സർവ്വീസിന്റെ ദൈർഘ്യാടിസ്ഥാനത്തിൽ ഉയർന്ന പ്രായപരിധിയിൽ ഇളവ് അനുവദിക്കുന്നതാണ്. ഈ വിഭാഗത്തിൽപ്പെട്ട ഉദ്യോഗാർത്ഥികൾ തങ്ങളുടെ സർവ്വീസ് തെളിയിക്കുന്നതിന് സർവ്വീസ് സർട്ടിഫിക്കറ്റും (അസൽ) അപേക്ഷയോടൊപ്പം ഹാജരാക്കേണ്ടതാണ്. (വയസ്സിളവിനെ സംബന്ധിച്ച മറ്റു വ്യവസ്ഥകൾക്ക് പൊതു വ്യവസ്ഥകളിലെ രണ്ടാം ഖണ്ഡിക നോക്കുക).
7. യോഗ്യതകൾ:—

ടെലികമ്മ്യൂണിക്കേഷൻ എൻജിനീയറിംഗിൽ അടിസ്ഥാന ബിരുദത്തിനർഹമാകുന്ന അവസാന പരീക്ഷയ്ക്ക് 60 ശതമാനത്തിൽ കുറയാതെയുള്ള മാർക്ക് സമ്പാദിച്ചു ലഭിച്ച ബിരുദമോ തത്തുല്യമായി ഗവൺമെന്റ് അംഗീകരിച്ചിട്ടുള്ള മറ്റേതെങ്കിലും പരീക്ഷയോ ജയിച്ചിരിക്കണം. 60% മാർക്ക് കണക്കാക്കുമ്പോൾ അവസാന വർഷ പരീക്ഷയുടെ മാർക്കു മാത്രം കണക്കിലെടുക്കുന്നതും, മുൻവർഷത്തെ പരീക്ഷയുടെ മാർക്കിൽനിന്നും ചേർത്ത മാർക്ക് (Marks carried over from the previous year) കണക്കിലെടുക്കാത്തതുമാണ്. (ജി. ഒ. എം. എസ്. നമ്പർ 20/72/എഡ്യൂ. ഡേറ്റഡ് 21-1-1972).

കുറിപ്പ്:—(1) ടെലി കമ്മ്യൂണിക്കേഷൻ എൻജിനീയറിംഗിൽ ഒന്നാം ക്ലാസോ രണ്ടാം ക്ലാസോ ഉള്ള പോസ്റ്റ് ഗ്രാഡ്വേറ്റ് ബിരുദധാരികൾക്ക് ടെലികമ്മ്യൂണിക്കേഷൻ എൻജിനീയറിംഗിൽ അടിസ്ഥാന ബിരുദ പരീക്ഷയ്ക്ക് 60% മാർക്ക് വേണമെന്നില്ല.

(2) ഉദ്യോഗാർത്ഥികൾ പൊതു വ്യവസ്ഥകളിൽ ആവശ്യപ്പെട്ടിരിക്കുന്ന പ്രമാണങ്ങൾക്ക് പുറമേ ടെലികമ്മ്യൂണിക്കേഷൻ എഞ്ചിനീയറിംഗിൽ ബി. എസ്. സി./എം. എസ്. സി. ഡിഗ്രികളുടേയോ അതിനു തുല്യമായി അംഗീകരിച്ച പരീക്ഷകളുടെയോ മാർക്ക് ലിസ്റ്റിന്റെ സ്വയം സാക്ഷ്യപ്പെടുത്തിയ ശരിപ്പകർപ്പുകൾകൂടി അപേക്ഷയോടൊപ്പം ഹാജരാക്കേണ്ടതാണ്. പോസ്റ്റ് ഗ്രാഡ്വേറ്റുകൾ അടിസ്ഥാന ബിരുദത്തിന്റെയും പോസ്റ്റ് ഗ്രാഡ്വേറ്റ് ബിരുദത്തിന്റെയും മാർക്കു ലിസ്റ്റുകൾ അയയ്ക്കാൻ പ്രത്യേകം ശ്രദ്ധിക്കേണ്ടതാണ്.

8. പ്രൊബേഷൻ: ഈ ഉദ്യോഗത്തിൽ നിയമിക്കപ്പെടുന്ന ആൾ നിയമനതീയതി മുതൽ തുടർച്ചയായ മൂന്നു വർഷത്തിനുള്ളിൽ രണ്ടു വർഷക്കാലം പ്രൊബേഷനിലായിരിക്കും.

9. പ്രതിരോധസേവനം: മേൽപ്പറഞ്ഞ ജോലിയിൽ നിയമിക്കപ്പെടുന്നവർ, ഡിപ്പാർട്ടുമെന്റ് ആവശ്യപ്പെടുന്നപക്ഷം, തത്സമയം ഉയർന്ന ജോലിയിലാണെങ്കിൽ തന്നെയും ട്രെയിനിംഗ് കാലയളവുൾപ്പെടെ നാലു വർഷമെങ്കിലും ഇൻഡ്യയ്ക്കകത്തോ പുറത്തോ പ്രതിരോധ വകുപ്പിലോ പ്രതിരോധയത്നങ്ങൾക്ക് വേണ്ടി വരുന്ന ജോലിയിലോ സേവനം അനുഷ്ഠിക്കുവാൻ ബാദ്ധ്യസ്ഥരാണ്. പ്രതിരോധ വകുപ്പിലെ ഈ സേവനബാദ്ധ്യത സർവ്വീസിലെ ആദ്യത്തെ പത്തുവർഷങ്ങളിൽ മാത്രം ഒതുങ്ങി നിൽക്കുന്നതാണ്. ഈ നിർബന്ധിത സൈനിക സേവനം സാധാരണഗതിയിൽ നാല്പത് വയസ്സ് കഴിഞ്ഞവർക്ക് ബാധകമല്ല.

10 അപേക്ഷാഫീസ്—10 രൂപ

വില മുദ്രണം ചെയ്തിട്ടുള്ള ഇംഗ്ലീഷ്/മലയാളം അപേക്ഷാഫാറം മതിയാകും. പട്ടികജാതി/പട്ടികവർഗ്ഗക്കാർക്ക് വില മുദ്രണം ചെയ്തിട്ടില്ലാത്ത അപേക്ഷാഫാറം മതിയാകും.

11. അപേക്ഷ സ്വീകരിക്കുന്ന അവസാനതീയതി—16-2-1983 ബുധനാഴ്ച വൈകുന്നേരം 5 മണി വരെ.

12 അപേക്ഷ അയക്കേണ്ട മേൽ വിലാസം:—

ഡെപ്യൂട്ടി സെക്രട്ടറി,
ഗവൺമെന്റ് വിംഗ് റിക്രൂട്ടുമെന്റ്,
പി. എസ്. സി. ആഫീസ്,
പട്ടം, തിരുവനന്തപുരം—4,
പിൻ: 695004.

(വിശദ വിവരങ്ങൾക്ക് അനുബന്ധമായി ചേർത്തിട്ടുള്ള പൊതു വ്യവസ്ഥകൾ നോക്കുക).

നമ്പർ—2

1. വകുപ്പ്—സാങ്കേതിക വിദ്യാഭ്യാസം (എഞ്ചിനീയറിംഗ് കോളേജുകൾ)
2. ഉദ്യോഗപ്പേര്—ലക്ചറർ (ആർക്കിടെക്ചർ)
3. ശമ്പളം—750–1450 രൂപ
4. ഒഴിവുകളുടെ എണ്ണം—ഒന്ന്

ഈ വിജ്ഞാപനപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റ് പ്രാബല്യത്തിൽ വരുന്ന തീയതി മുതൽ ഏറ്റവും കുറഞ്ഞത് ഒരു വർഷവും ഏറ്റവും കൂടിയത് രണ്ടു വർഷവും നിലവിലിരിക്കുന്നതാണ്. എന്നാൽ ഒരു വർഷത്തിനുശേഷം ഇതേ ഉദ്യോഗത്തിന് ഒരു പുതിയ റാങ്ക് ലിസ്റ്റ് പ്രസിദ്ധീകരിക്കപ്പെടുകയാണെങ്കിൽ ആ തീയതി മുതൽ ഈ വിജ്ഞാപനപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റിന് പ്രാബല്യമുണ്ടായിരിക്കുന്നതല്ല. മുകളിൽ കാണിച്ചിട്ടുള്ള ഒഴിവുകളിലേക്കും ലിസ്റ്റ് പ്രാബല്യത്തിലിരിക്കുന്ന സമയത്ത് എഴുതി അറിയിക്കപ്പെടുന്ന കൂടുതൽ ഒഴിവുകളിലേക്കും പ്രസ്തുത ലിസ്റ്റിൽ നിന്നും നിയമനം നടത്തുന്നതാണ്. റാങ്ക് ലിസ്റ്റ് നിലവിലിരിക്കുന്ന പരമാവധി കാലമായ രണ്ടു വർഷത്തിനിടയിൽ ആ ലിസ്റ്റിൽനിന്നും ആരും നിയമനത്തിന് തെരഞ്ഞെടുക്കപ്പെടുന്നില്ലെങ്കിൽ റാങ്ക് ലിസ്റ്റിന്റെ കാലാവധി വീണ്ടും ഒരു വർഷം കൂടിയോ ഒരാളെയെങ്കിലും തെരഞ്ഞെടുക്കപ്പെടുന്നതുവരെയോ ഏതാണ് ആദ്യം അതുവരെ ദീർഘിപ്പിക്കുന്നതാണ്.

5. നിയമനരീതി—നേരിട്ടുള്ള നിയമനം

6. പ്രായപരിധി:—1-1-1983-ൽ 20 വയസ്സ് തികഞ്ഞിരിക്കേണ്ടതും 38 വയസ്സ് തികയാൻ പാടില്ലാത്തതുമാകുന്നു. സാങ്കേതിക വിദ്യാഭ്യാസം, പൊതുമരാമത്ത്, പബ്ലിക് ഹെൽത്ത് എഞ്ചിനീയറിംഗ്, വ്യവസായം, ആർക്കിടെക്ചർ, ടൗൺപ്ലാനിംഗ് എന്നീ വകുപ്പുകളിലെ ഉദ്യോഗസ്ഥന്മാർക്ക് ഈ വിജ്ഞാപനപ്രകാരം അപേക്ഷിക്കാവുന്നതാണ്. അവർക്കു അതത് വകുപ്പിലുള്ള സർവ്വീസിന്റെ ദൈർഘ്യത്തോളം ഉയർന്ന പ്രായപരിധിയിൽ ഇളവ് അനുവദിക്കുന്നതാണ്. ഈ വിഭാഗത്തിൽപ്പെട്ട ഉദ്യോഗാർത്ഥികൾ തങ്ങളുടെ സർവ്വീസ് തെളിയിക്കുന്നതിന് സർവ്വീസ് സർട്ടിഫിക്കറ്റിന്റെ അസ്സൽ അപേക്ഷയോടൊപ്പം ഹാജരാക്കേണ്ടതാണ്. (വയസ്സിളവിനെ സംബന്ധിച്ച മറ്റ് വ്യവസ്ഥകൾ പൊതു വ്യവസ്ഥകളിലെ രണ്ടാം ഖണ്ഡികയിൽ ചേർത്തിട്ടുള്ളത് നോക്കുക.)

7. യോഗ്യതകൾ—

60 ശതമാനത്തിൽ കുറയാത്ത മാർക്കോടുകൂടി, ആർക്കിടെക്ചർ എഞ്ചിനീയറിംഗിൽ ലഭിച്ച അടിസ്ഥാന ബിരുദമോ തത്തുല്യമായി ഗവൺമെന്റ് അംഗീകരിച്ചിട്ടുള്ള മറ്റേതെങ്കിലും ബിരുദമോ നേടിയിരിക്കണം. 60 ശതമാനം മാർക്ക് കണക്കാക്കുമ്പോൾ അവസാന വർഷ പരീക്ഷയുടെ മാർക്കുമാത്രം കണക്കിലെടുക്കുന്നതും മുൻവർഷത്തെ പരീക്ഷയുടെ മാർക്കിൽ നിന്നും ചേർത്ത മാർക്ക് (Marks carried over from the previous year) കണക്കിലെടുക്കാത്തതുമാണ്. (Vide G. O. (Ms.) No. 20/72/Edn. dt. 21-1-1972)

കുറിപ്പ്:—(1) ആർക്കിടെക്ചർ എഞ്ചിനീയറിംഗിൽ ഒന്നാം ക്ലാസ്സോ രണ്ടാം ക്ലാസ്സോ ഉള്ള പോസ്റ്റ് ഗ്രാഡ്വേറ്റ് ബിരുദധാരികൾക്ക് ആർക്കിടെക്ചർ എഞ്ചിനീയറിംഗിൽ അടിസ്ഥാന ബിരുദ പരീക്ഷയ്ക്ക് 60 ശതമാനം മാർക്ക് വേണമെന്നില്ല.

(2) ഉദ്യോഗാർത്ഥികൾ പൊതു വ്യവസ്ഥകളിൽ ആവശ്യപ്പെട്ടിരിക്കുന്ന പ്രമാണങ്ങൾക്കു പുറമെ ആർക്കിടെക്ചർ എഞ്ചിനീയറിംഗിൽ ബി. എസ്. സി., എം. എസ്. സി. ഡിഗ്രികളുടെയോ അതിനു തുല്യമായി അംഗീകരിച്ച പരീക്ഷകളുടെയോ മാർക്ക് ലിസ്റ്റിന്റെ സ്വയം സാക്ഷ്യപ്പെടുത്തിയ ശരിപ്പകർപ്പുകൾ കൂടി അപേക്ഷയോടൊപ്പം ഹാജരാക്കേണ്ടതാണ്. പോസ്റ്റ് ഗ്രാഡ്വേറ്റുകൾ അടിസ്ഥാന ബിരുദത്തിന്റെയും പോസ്റ്റ് ഗ്രാഡ്വേറ്റ് ബിരുദത്തിന്റെയും മാർക്ക് ലിസ്റ്റുകൾ അയയ്ക്കാൻ പ്രത്യേകം ശ്രദ്ധിക്കേണ്ടതാണ്.

8. പ്രതിരോധസേവനം:—മേൽപ്പറഞ്ഞ ജോലിയിൽ നിയമിക്കപ്പെടുന്നവർ ഡിപ്പാർട്ടുമെന്റ് ആവശ്യപ്പെടുന്നപക്ഷം തത്സമയം ഉയർന്ന ജോലിയി

ലാണെങ്കിൽത്തന്നെയും, ട്രെയിനിംഗ് കാലയളവുൾപ്പെടെ നാലുവർഷമെങ്കിലും ഇൻഡ്യക്കകത്തോ, പുറത്തോ പ്രതിരോധ വകുപ്പിലോ, പ്രതിരോധ യത്നങ്ങൾക്ക് വേണ്ടിവരുന്ന ജോലിയിലോ സേവനമനുഷ്ഠിക്കാൻ ബാദ്ധ്യസ്ഥരാണ്. പ്രതിരോധ വകുപ്പിലെ ഈ സേവന ബാദ്ധ്യത സർവ്വീസിലെ ആദ്യത്തെ പത്തുവർഷങ്ങളിൽ മാത്രം ഒതുങ്ങി നിൽക്കുന്നതാണ്. സാധാരണ ഗതിയിൽ നാല്പതു വയസ്സ് തികഞ്ഞവർക്ക് ഈ നിയമം ബാധകമല്ല.

9. പ്രൊബേഷൻ:—ഈ ഉദ്യോഗത്തിൽ നിയമിക്കപ്പെടുന്നയാൾ നിയമന തീയതി മുതൽ തുടർച്ചയായി മൂന്നുവർഷത്തിനുള്ളിൽ രണ്ടു വർഷക്കാലം പ്രൊബേഷനിലായിരിക്കും.

10. അപേക്ഷ സ്വീകരിക്കുന്ന അവസാനത്തീയതി 16-2-1983 ബുധനാഴ്ച വൈകുന്നേരം അഞ്ചു മണി വരെ.

11. അപേക്ഷാഫീസ്—10 രൂപ (പത്ത് രൂപ)

മേൽപ്പറഞ്ഞ ഫീസ് മുദ്രണം ചെയ്തിട്ടുള്ളതും, ഇംഗ്ലീഷിലോ മലയാളത്തിലോ അച്ചടിച്ചതുമായ പി. എസ്. സി. ഫാറത്തിൽ അപേക്ഷിക്കണം. പട്ടികജാതി പട്ടികവർഗ്ഗക്കാർക്ക് അപേക്ഷാഫീസ് മുദ്രണം ചെയ്തിട്ടില്ലാത്ത പി. എസ്. സി. ഫാറം മതിയാകും.

12. അപേക്ഷ അയയ്ക്കേണ്ട മേൽവിലാസം.—
ഡെപ്യൂട്ടി സെക്രട്ടറി,
ഗവൺമെന്റ് വിംഗ് (റിക്രൂട്ട്മെന്റ്),
പബ്ലിക് സർവ്വീസ് കമ്മീഷൻ ആഫീസ്,
പട്ടം, തിരുവനന്തപുരം-4,
പിൻകോഡ് 695004.

(വിശദ വിവരങ്ങൾക്ക് താഴെ ചേർത്തിരിക്കുന്ന പൊതു വ്യവസ്ഥകൾ നോക്കുക.)

നമ്പർ—3

1. വകുപ്പ് - മെഡിക്കൽ കോളേജുകൾ
2. ഉദ്യോഗപ്പേര്—ഒബ്സ്റ്റെട്രിക്സ് ആന്റ് ഗൈനക്കോളജി ട്യൂട്ടർ
3. ശമ്പളം—700-1270 രൂപ
4. ഒഴിവുകളുടെ എണ്ണം—കണക്കാക്കപ്പെട്ടിട്ടില്ല

ഈ വിജ്ഞാപനപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റ് പ്രാബല്യത്തിൽ വരുന്ന തീയതി മുതൽ ഏറ്റവും കുറഞ്ഞത് ഒരു വർഷവും ഏറ്റവും കൂടിയത് രണ്ടുവർഷവും നിലവിലിരിക്കുന്നതാണ്. എന്നാൽ ഒരു വർഷത്തിനു ശേഷം ഇതേ ഉദ്യോഗത്തിന് ഒരു പുതിയ റാങ്ക് ലിസ്റ്റ് പ്രസിദ്ധീകരിക്കപ്പെടുകയാണെങ്കിൽ ആ തീയതി മുതൽ ഈ വിജ്ഞാപനപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റിന് പ്രാബല്യമുണ്ടായിരിക്കുന്നതല്ല. ലിസ്റ്റ് പ്രാബല്യത്തിലിരിക്കുന്ന സമയത്ത് എഴുതി അറിയിക്കപ്പെടുന്ന ഒഴിവുകളിലേക്ക് ഈ ലിസ്റ്റിൽ നിന്നും നിയമനം നടത്തുന്നതാണ്.

5. നിയമനരീതി—നേരിട്ടുള്ള നിയമനം.

6. പ്രായപരിധി—1-1-1983-ൽ പതിനെട്ട് വയസ്സ് തികഞ്ഞിരിക്കേണ്ടതും നാല്പത് വയസ്സ് തികയാൻ പാടില്ലാത്തതുമാകുന്നു. വയസ്സിളവിനെ സംബന്ധിച്ച വ്യവസ്ഥകൾക്ക് പൊതു വ്യവസ്ഥകളിലെ മൂന്നാം ഖണ്ഡിക നോക്കുക.

ഇപ്പോൾ സർക്കാർ സർവ്വീസിലിരിക്കുന്നവരിൽ ബന്ധപ്പെട്ട വിഷയത്തിൽ പോസ്റ്റ് ഗ്രാഡ്വേറ്റ് ഡിഗ്രി / ഡിപ്ലോമയുള്ളവർക്ക് മേൽപ്പറഞ്ഞ ഉയർന്ന പ്രായപരിധി ബാധകമല്ല. എന്നാൽ യാതൊരു കാരണവശാലും ഉയർന്ന പ്രായപരിധി 50 (അൻപത്) വയസ്സ് കവിയാൻ പാടില്ല.

7. യോഗ്യതകൾ:—
1. എം. ബി. ബി. എസ്. ബിരുദം.
2. സ്റ്റേറ്റ് / സെൻട്രൽ മെഡിക്കൽ രജിസ്ട്രേഷൻ ആക്റ്റിൻപ്രകാരമുള്ള സ്ഥിരം രജിസ്ട്രേഷൻ.

നോട്ട്:—(1) ഒരു മെഡിക്കൽ കൗൺസിലിലെയും പ്രൊവിഷണൽ രജിസ്ട്രേഷനൽ സ്വീകരിക്കുന്നതല്ല.

(2) മറ്റേതെങ്കിലും സ്റ്റേറ്റിലെ മെഡിക്കൽ കൗൺസിലിലോ സെൻട്രൽ മെഡിക്കൽ കൗൺസിലിലോ സ്ഥിരം രജിസ്ട്രേഷൻ സമ്പാദിച്ചിട്ടുള്ളവർ ഉദ്യോഗത്തിൽ പ്രവേശിക്കുന്നതിനു മുൻപ് തിരുവിതാംകൂർ കൊച്ചി മെഡിക്കൽ പ്രാക്റ്റീഷണേഴ്സ് ആക്റ്റിൻ പ്രകാരമുള്ള സ്ഥിരം രജിസ്ട്രേഷൻ എടുക്കേണ്ടതാണ്.

(3) ഉദ്യോഗാർത്ഥികൾ പൊതു വ്യവസ്ഥകളിൽ ആവശ്യപ്പെട്ടിട്ടുള്ള രേഖകൾക്ക് പുറമേ മെഡിസിൻ ബിരുദത്തിനുള്ള ഫൈനൽ പരീക്ഷയുടെ മാർക്ക് ലിസ്റ്റിന്റെ (ഒന്നും രണ്ടും പാർട്ടുകൾ) ശരിപ്പകർപ്പുകൾ സ്വയം സാക്ഷ്യപ്പെടുത്തി അപേക്ഷയോടൊപ്പം ഹാജരാക്കേണ്ടതാണ്.

(4) ഈ ഉദ്യോഗത്തിൽ നിയമിക്കപ്പെടുന്നവർ അവരുടെ ആദ്യത്തെ പത്തു വർഷത്തെ സേവനത്തിനുള്ളിൽ (പരിശീലന കാലം) ഉൾപ്പെടെ (4) നാല് വർഷം പ്രതിരോധ സർവ്വീസിൽ അല്ലെങ്കിൽ പ്രതിരോധം സംബന്ധിച്ച ജോലിയിൽ ഇൻഡ്യയിൽ എവിടെയെങ്കിലുമോ വിദേശത്തോ സേവനമനുഷ്ഠിക്കേണ്ടതാണ്. എന്നാൽ ഈ നിർബന്ധിത സൈനിക സേവനം നാൽപ്പത്തിയഞ്ച് വയസ്സ് കഴിഞ്ഞവർക്ക് ബാധകമല്ല.

8. അപേക്ഷ സ്വീകരിക്കുന്ന അവസാന തീയതി—16-2-1983 ബുധനാഴ്ച വൈകുന്നേരം അഞ്ചു മണി വരെ.

9. അപേക്ഷാഫീസും അപേക്ഷാഫാറവും—ഫീസ് പത്ത് രൂപ (10).

പ്രസ്തുത ഫീസ് മുദ്രണം ചെയ്തിട്ടുള്ളതും ഇംഗ്ലീഷിലോ / മലയാളത്തിലോ അച്ചടിച്ചിട്ടുള്ളതുമായ ഫാറത്തിൽ അപേക്ഷിക്കണം. പട്ടികജാതി/പട്ടികവർഗ്ഗക്കാർ സൗജന്യമായി ലഭിക്കുന്ന പബ്ലിക് സർവ്വീസ് കമ്മീഷൻ ഫാറത്തിൽ അപേക്ഷിച്ചാൽ മതിയാകും.

10. അപേക്ഷ അയക്കേണ്ട വിലാസം:—
ദി ഡെപ്യൂട്ടി സെക്രട്ടറി,
ഗവൺമെന്റ് വിംഗ് (റിക്രൂട്ട്മെന്റ്),
കേരള പബ്ലിക് സർവ്വീസ് കമ്മീഷൻ,
പട്ടം, തിരുവനന്തപുരം-4,
പിൻകോഡ്-695 004.

(പാർട്ട് 2-ൽ കൊടുത്തിരിക്കുന്ന പൊതു വ്യവസ്ഥകൾ കൂടി നോക്കുക.)

നമ്പർ—4

1. വകുപ്പ്—മെഡിക്കൽ കോളേജുകൾ
2. ഉദ്യോഗപ്പേര്— ഓർത്തോപീഡിക്സ് ട്യൂട്ടർ
3. ശമ്പളം—700-1270 രൂപ
4. ഒഴിവുകളുടെ എണ്ണം—കണക്കാക്കപ്പെട്ടിട്ടില്ല

ഈ വിജ്ഞാപനപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റ് പ്രാബല്യത്തിൽ വരുന്ന തീയതി മുതൽ ഏറ്റവും കുറഞ്ഞത് ഒരു വർഷവും ഏറ്റവും കൂടിയത് രണ്ടു വർഷവും നിലവിലിരിക്കുന്നതാണ്. എന്നാൽ ഒരു വർഷത്തിനുശേഷം ഇതേ ഉദ്യോഗത്തിന് ഒരു പുതിയ റാങ്ക് ലിസ്റ്റ് പ്രസിദ്ധീകരിക്കപ്പെടുകയാണെങ്കിൽ ആ തീയതി മുതൽ ഈ വിജ്ഞാപനപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റിന് പ്രാബല്യമുണ്ടായിരിക്കുന്നതല്ല.

ലിസ്റ്റ് പ്രാബല്യത്തിൽ ഇരിക്കുന്ന സമയത്ത് എഴുതി അറിയിക്കപ്പെടുന്ന കൂടുതൽ ഒഴിവുകളിലേക്ക് ഈ ലിസ്റ്റിൽ നിന്നും നിയമനം നടത്തുന്നതാണ്.

5. നിയമനരീതി:—നേരിട്ടുള്ള നിയമനം.

6. പ്രായപരിധി:— 1.1.1983-ൽ പതിനെട്ട് വയസ്സ് തികഞ്ഞിരിക്കേണ്ടതും നാൽപ്പത് വയസ്സ് തികയാൻ പാടില്ലാത്തതുമാകുന്നു. വയസ്സിളവിനെ സംബന്ധിച്ച വ്യവസ്ഥകൾക്ക് പൊതു വ്യവസ്ഥകളിലെ രണ്ടാം ഖണ്ഡിക നോക്കുക.

ഇപ്പോൾ സർവ്വീസിലിരിക്കുന്നവരിൽ ഓർത്തോപീഡിക്സിൽ ബിരുദാനന്തര ഡിഗ്രി/ഡിപ്ലോമ ഉള്ളവർക്ക് മേൽപ്പറഞ്ഞ ഉയർന്ന പ്രായപരിധി ബാധകമല്ല. എന്നാൽ ഉയർന്ന പ്രായപരിധി ഒരു കാരണവശാലും അമ്പത് വയസ്സ് കവിയാൻ പാടില്ല.

7. യോഗ്യതകൾ:—

(1) മെഡിസിനിൽ ബിരുദം.

(2) സ്റ്റേറ്റ്/സെൻട്രൽ മെഡിക്കൽ രജിസ്ട്രേഷൻ ആക്റ്റിൻപ്രകാരമുള്ള സ്ഥിരം രജിസ്ട്രേഷൻ.

നോട്ട്: (1) ഒരു മെഡിക്കൽ കൗൺസിലിലെയും പ്രൊവിഷണൽ രജിസ്ട്രേഷൻ സ്വീകരിക്കുന്നതല്ല.

(2) മറ്റേതെങ്കിലും സ്റ്റേറ്റിലെ മെഡിക്കൽ കൗൺസിലിലോ സെൻട്രൽ മെഡിക്കൽ കൗൺസിലിലോ സ്ഥിരം രജിസ്ട്രേഷൻ സമ്പാദിച്ചിട്ടുള്ളവർ ഉദ്യോഗത്തിൽ പ്രവേശിക്കുന്നതിനു മുൻപ് തിരുവിതാംകൂർ-കൊച്ചി മെഡിക്കൽ പ്രാക്റ്റീഷണേഴ്സ് ആക്റ്റിൻ പ്രകാരമുള്ള സ്ഥിരം രജിസ്ട്രേഷൻ എടുക്കേണ്ടതാണ്.

(3) ഉദ്യോഗാർത്ഥികൾ പൊതു വ്യവസ്ഥകളിൽ ആവശ്യപ്പെട്ടിട്ടുള്ള രേഖകൾക്കു പുറമേ മെഡിസിൻ ബിരുദത്തിനുള്ള ഫൈനൽ പരീക്ഷയുടെ മാർക്ക് ലിസ്റ്റിന്റെ (ഒന്നും, രണ്ടും പാർട്ടുകൾ) ശരിപ്പകർപ്പുകൾ രജിസ്ട്രേഷൻ സർട്ടിഫിക്കറ്റിന്റെ ശരിപ്പകർപ്പ് എന്നിവ കൂടി സ്വയം സാക്ഷ്യപ്പെടുത്തി അപേക്ഷയോടൊപ്പം ഹാജരാക്കേണ്ടതാണ്.

(4) ഈ ഉദ്യോഗത്തിന് നിയമിക്കപ്പെടുന്നവർ അവരുടെ ആദ്യത്തെ പത്തു വർഷത്തെ സേവനത്തിനിടയിൽ (പരിശീലനകാലമുൾപ്പെടെ) ആദ്യത്തെ നാലു വർഷക്കാലം പ്രതിരോധ സർവ്വീസിൽ അല്ലെങ്കിൽ പ്രതിരോധം സംബന്ധിച്ച് ജോലിയിൽ ഇൻഡ്യയിൽ എവിടെയെങ്കിലുമോ വിദേശത്തോ സേവനമനുഷ്ഠിക്കേണ്ടതാണ്. ഈ നിർബന്ധിത സൈനിക സേവനം 45 വയസ്സ് കഴിഞ്ഞവർക്ക് ബാധകമല്ല.

8. അപേക്ഷ സ്വീകരിക്കുന്ന അവസാന തീയതി:— 16-2-1983 ബുധനാഴ്ച വൈകുന്നേരം അഞ്ചു മണി വരെ.

9. അപേക്ഷാഫീസും അപേക്ഷാഫാറവും:— ഫീസ്— 10 രൂപ (പത്തു രൂപ) പ്രസ്തുത ഫീസ് മുദ്രണം ചെയ്തിട്ടുള്ളതും ഇംഗ്ലീഷിലോ മലയാളത്തിലോ അച്ചടിച്ചതുമായ ഫാറത്തിൽ അപേക്ഷിക്കണം. പട്ടികജാതി/പട്ടികവർഗ്ഗക്കാർ സൗജന്യമായി ലഭിക്കുന്ന പബ്ലിക് സർവ്വീസ് കമ്മീഷൻ ഫാറത്തിൽ അപേക്ഷിച്ചാൽ മതിയാകും.

10. അപേക്ഷ അയയ്ക്കേണ്ട വിലാസം:—

ദി ഡെപ്യൂട്ടി സെക്രട്ടറി,
ഗവൺമെന്റ് വിംഗ് (റിക്രൂട്ട്മെന്റ്),
കേരള പബ്ലിക് സർവ്വീസ് കമ്മീഷൻ,
പട്ടം, തിരുവനന്തപുരം-4,
പിൻ—695004.

(പാർട്ട് 2-ൽ കൊടുത്തിരിക്കുന്ന പൊതുവ്യവസ്ഥകൾ കൂടി നോക്കുക).

## നമ്പർ—5

1. വകുപ്പ് — മെഡിക്കൽ കോളേജുകൾ

2. ഉദ്യോഗപ്പേര് — മൈക്രോബയോളജി ട്യൂട്ടർ

3. ശമ്പളം—700-1270 രൂപ

4. ഒഴിവുകളുടെ എണ്ണം—കണക്കാക്കപ്പെട്ടിട്ടില്ല.

ഈ വിജ്ഞാപനപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റ് പ്രാബല്യത്തിൽ വരുന്ന തീയതി മുതൽ ഏറ്റവും കുറഞ്ഞത് ഒരു വർഷവും ഏറ്റവും കൂടിയത് രണ്ടു വർഷവും നിലവിലിരിക്കുന്നതാണ്. എന്നാൽ ഒരു വർഷത്തിനു ശേഷം ഇതേ ഉദ്യോഗത്തിന് ഒരു പുതിയ റാങ്ക് ലിസ്റ്റ് പ്രസിദ്ധീകരിക്കപ്പെടുകയാണെങ്കിൽ ആ തീയതി മുതൽ ഈ വിജ്ഞാപന പ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റിന് പ്രാബല്യമുണ്ടായിരിക്കുന്നതല്ല. ലിസ്റ്റ് പ്രാബല്യത്തിൽ ഇരിക്കുന്ന സമയത്ത് എഴുതി അറിയിക്കപ്പെടുന്ന കൂടുതൽ ഒഴിവുകളിലേക്ക് ഈ ലിസ്റ്റിൽ നിന്നും നിയമനം നടത്തുന്നതാണ്.

5 നിയമനരീതി—നേരിട്ടുള്ള നിയമനം.

6 പ്രായപരിധി:—1-1-1983-ൽ പതിനെട്ട് വയസ്സ് തികഞ്ഞിരിക്കേണ്ടതും നാൽപ്പത് വയസ്സ് തികയാൻ പാടില്ലാത്തതുമാകുന്നു. വയസ്സിളവിനെ സംബന്ധിച്ച വ്യവസ്ഥകൾക്ക് പൊതുവ്യവസ്ഥകളിലെ രണ്ടാം ഖണ്ഡിക നോക്കുക. ഇപ്പോൾ സർവ്വീസിലിരിക്കുന്നവരിൽ മൈക്രോബയോളജിയിൽ പോസ്റ്റ് ഗ്രാഡ്വേറ്റ് ഡിഗ്രി/ഡിപ്ലോമയുള്ളവർക്ക് മേൽപ്പറഞ്ഞ ഉയർന്ന പ്രായപരിധി ബാധകമല്ല. എന്നാൽ യാതൊരു കാരണവശാലും ഉയർന്ന പ്രായപരിധി അമ്പത് വയസ്സ് കവിയാൻ പാടില്ല.

7. യോഗ്യതകൾ:—

(1) മെഡിസിനിൽ ബിരുദം

(2) സ്റ്റേറ്റ്/സെൻട്രൽ മെഡിക്കൽ രജിസ്ട്രേഷൻ ആക്റ്റിൻ പ്രകാരമുള്ള സ്ഥിരം രജിസ്ട്രേഷൻ.

നോട്ട്.—(1) ഒരു മെഡിക്കൽ കൗൺസിലിലെയും പ്രൊവിഷണൽ രജിസ്ട്രേഷൻ സ്വീകരിക്കുന്നതല്ല.

(2) മറ്റേതെങ്കിലും സ്റ്റേറ്റിലെ മെഡിക്കൽ കൗൺസിലിലോ, സെൻട്രൽ മെഡിക്കൽ കൗൺസിലിലോ സ്ഥിരം രജിസ്ട്രേഷൻ സമ്പാദിച്ചിട്ടുള്ളവർ ഉദ്യോഗത്തിൽ പ്രവേശിക്കുന്നതിനു മുൻപ് തിരുവിതാംകൂർ-കൊച്ചി മെഡിക്കൽ പ്രാക്റ്റീഷണേഴ്സ് ആക്റ്റിൻ പ്രകാരമുള്ള സ്ഥിരം രജിസ്ട്രേഷൻ എടുക്കേണ്ടതാണ്.

(3) ഉദ്യോഗാർത്ഥികൾ പൊതു വ്യവസ്ഥകളിൽ ആവശ്യപ്പെട്ടിട്ടുള്ള രേഖകൾക്കു പുറമേ മെഡിസിൻ ബിരുദത്തിനുള്ള ഫൈനൽ പരീക്ഷയുടെ മാർക്കുലിസ്റ്റിന്റെ (ഒന്നും രണ്ടും പാർട്ടുകൾ) ശരിപകർപ്പുകൾ കൂടി സ്വയം സാക്ഷ്യപ്പെടുത്തി അപേക്ഷയോടൊപ്പം ഹാജരാക്കേണ്ടതാണ്.

(4) ഈ ഉദ്യോഗത്തിൽ നിയമിക്കപ്പെടുന്നവർ അവരുടെ ആദ്യത്തെ പത്ത് (10) വർഷത്തെ സേവനത്തിനുള്ളിൽ (പരിശീലനകാലം ഉൾപ്പെടെ) നാല് (4) വർഷം പ്രതിരോധ സർവ്വീസിൽ അല്ലെങ്കിൽ പ്രതിരോധം സംബന്ധിച്ച ജോലിയിൽ ഇൻഡ്യയിൽ എവിടെയെങ്കിലുമോ വിദേശത്തോ സേവനമനുഷ്ഠിക്കേണ്ടതാണ്. ഈ നിർബന്ധിത സൈനിക സേവനം നാൽപ്പത്തിയഞ്ച് വയസ്സ് കഴിഞ്ഞവർക്ക് ബാധകമല്ല.

8. അപേക്ഷ സ്വീകരിക്കുന്ന അവസാന തീയതി—16-2-1983 ബുധനാഴ്ച വൈകുന്നേരം അഞ്ചു മണിവരെ.

9 അപേക്ഷാഫീസും അപേക്ഷാ ഫാറവും—ഫീസ് 10 രൂപ (പത്തു രൂപ).

[പസ്തുത ഫീസ് മുദ്രണം ചെയ്തിട്ടുള്ളതും ഇംഗ്ലീഷിലോ മലയാളത്തിലോ അച്ചടിച്ചതുമായ ഫാറത്തിൽ അപേക്ഷിക്കണം. പട്ടികജാതി/പട്ടികവർഗ്ഗക്കാർ സൗജന്യമായി ലഭിക്കുന്ന പബ്ലിക് സർവ്വീസ് കമ്മീഷൻ ഫാറത്തിൽ അപേക്ഷിച്ചാൽ മതിയാകും.

10. അപേക്ഷ അയക്കേണ്ട മേൽവിലാസം—

ദി ഡെപ്യൂട്ടി സെക്രട്ടറി,
ഗവൺമെന്റ് വിംഗ് (റിക്രൂട്ട്മെന്റ്),
കേരള പബ്ലിക് സർവ്വീസ് കമ്മീഷൻ,
പട്ടം, തിരുവനന്തപുരം-4,
പിൻ: 695004.

(പാർട്ട് 2-ൽ കൊടുത്തിരിക്കുന്ന പൊതു വ്യവസ്ഥകളും കൂടി നോക്കുക.)

നമ്പർ—6

1. വകുപ്പ്—മെഡിക്കൽ കോളേജുകൾ
2. ഉദ്യോഗപ്പേര്—ലബോറട്ടറി അസിസ്റ്റന്റ് (ഡയാലിസിസ്)
3. ശമ്പളം—420-720 രൂപ
4. ഒഴിവുകളുടെ എണ്ണം—രണ്ട് (2)

കുറിപ്പ്:— ഈ വിജ്ഞാപനപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റ് പ്രാബല്യത്തിൽ വരുന്ന തീയതി മുതൽ ഏറ്റവും കുറഞ്ഞത് ഒരു വർഷവും ഏറ്റവും കൂടിയത് രണ്ടു വർഷവും നിലവിലിരിക്കുന്നതാണ്. എന്നാൽ ഒരു വർഷത്തിനുശേഷം ഇതേ ഉദ്യോഗത്തിന് ഒരു പുതിയ റാങ്ക് ലിസ്റ്റ് പ്രസിദ്ധീകരിക്കപ്പെടുകയാണെങ്കിൽ ആ തീയതി മുതൽ ഈ വിജ്ഞാപന പ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റിന് പ്രാബല്യമുണ്ടായിരിക്കുന്നതല്ല. [illegible] കാണിച്ചിട്ടുള്ള ഒഴിവുകളിലേക്കും ലിസ്റ്റ് പ്രാബല്യത്തിലിരിക്കുന്ന സമയത്ത് എഴുതി അറിയിക്കപ്പെടുന്ന കൂടുതൽ ഒഴിവുകളിലേക്കും പ്രസ്തുത ലിസ്റ്റിൽ നിന്നും നിയമനം നടത്തുന്നതാണ്.

5. നിയമനരീതി—നേരിട്ടുള്ള നിയമനം
6. പ്രായപരിധി—1-1-1983-ൽ പതിനെട്ട് വയസ്സ് തികഞ്ഞിരിക്കേണ്ടതും മുപ്പത്തിയഞ്ച് വയസ്സ് തികയാൻ പാടില്ലാത്തതുമാകുന്നു. (വയസ്സിളവിനെ സംബന്ധിച്ച വിവരങ്ങൾക്ക് പൊതു വ്യവസ്ഥകളിലെ രണ്ടാം ഖണ്ഡിക നോക്കുക).
7. യോഗ്യതകൾ—

(1) ബി. എസ്. സി. ബിരുദം (കെമിസ്ട്രി/സുവോളജി/ഫിസിക്സ്)

(2) ഒരു കോളിജിയേറ്റ് ഡയാലിസിസ് ട്രെയിനിംഗ് സെന്ററിൽ നിന്നുമുള്ള ഒരു വർഷത്തെ പരിശീലനം. ഈ യോഗ്യത തെളിയിക്കാനുള്ള സർട്ടിഫിക്കറ്റ് ഉണ്ടായിരിക്കണം. ഈ പരിശീലനം ഡയാലിസിംഗ് മെഷീൻ പ്രവർത്തിപ്പിക്കുന്നതിലും കോയിൽ സെറ്റ് ചെയ്യുന്നതിലും ഡയാലിസിംഗ് മെഷീൻ സർവീസ് ചെയ്യുന്നതിലും, ഡയാലിസിസ് സമയത്ത് മെഷീൻ മോണിട്ടർ ചെയ്യുന്നതിലും അറ്റകുറ്റപ്പണികൾ ചെയ്യുന്നതിലും, ഡയാലിസിസ് ഫ്ലൂയിഡ് തയ്യാറാക്കുന്നതിലും ആയിരിക്കണം.

8. അപേക്ഷ സ്വീകരിക്കുന്ന അവസാന തീയതി—16-2-1983 ബുധനാഴ്ച വൈകുന്നേരം 5 മണി വരെ.

9. അപേക്ഷാഫീസും അപേക്ഷാഫാറവും.—ഫീസ് അഞ്ച് രൂപ (5 രൂപ)

[പസ്തുത ഫീസ് മുദ്രണം ചെയ്തിട്ടുള്ളതും ഇംഗ്ലീഷിലോ/മലയാളത്തിലോ അച്ചടിച്ചതുമായ ഫാറത്തിൽ അപേക്ഷിക്കണം. പട്ടികജാതി/പട്ടികവർഗ്ഗക്കാരും പെൻഷൻ ലഭിക്കുന്നവരോ പെൻഷൻ ആനുകൂല്യത്തിന് അർഹത നേടിയവരുമായ വിമുക്തഭടന്മാരും സൗജന്യമായി ലഭിക്കുന്ന പബ്ലിക് സർവ്വീസ് കമ്മീഷൻ ഫാറത്തിൽ അപേക്ഷിച്ചാൽ മതിയാകും.

10. അപേക്ഷ അയക്കേണ്ട മേൽവിലാസം—

ഡെപ്യൂട്ടി സെക്രട്ടറി,
ഗവൺമെന്റ് വിംഗ് റിക്രൂട്ട്മെന്റ്,
പബ്ലിക് സർവ്വീസ് കമ്മീഷൻ ആഫീസ്,
പട്ടം, തിരുവനന്തപുരം—4,
പിൻ: 695004.

പാർട്ട് 2-ൽ കൊടുത്തിരിക്കുന്ന പൊതു വ്യവസ്ഥകളും കൂടി നോക്കുക)

നമ്പർ—7

1 വകുപ്പ് — മെഡിക്കൽ കോളേജ്
2. ഉദ്യോഗപ്പേര്—ലബോറട്ടറി ടെക്നീഷ്യൻ (ഫാർമസി)
3. ശമ്പളം—350-580 രൂപ
4. ഒഴിവുകളുടെ എണ്ണം—ഒന്ന്

ഈ വിജ്ഞാപനപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റ് പ്രാബല്യത്തിൽ വരുന്ന തീയതി മുതൽ ഏറ്റവും കുറഞ്ഞത് ഒരു വർഷവും ഏറ്റവും കൂടിയത് രണ്ടു വർഷവും നിലവിലിരിക്കുന്നതാണ്. എന്നാൽ ഒരു വർഷത്തിനുശേഷം ഇതേ ഉദ്യോഗത്തിന് ഒരു പുതിയ റാങ്ക് ലിസ്റ്റ് പ്രസിദ്ധീകരിക്കപ്പെടുകയാണെങ്കിൽ ആ തീയതി മുതൽ ഈ വിജ്ഞാപനപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റിന് പ്രാബല്യം ഉണ്ടായിരിക്കുന്നതല്ല. ലിസ്റ്റ് പ്രാബല്യത്തിൽ ഇരിക്കുന്ന സമയത്ത് എഴുതി അറിയിക്കപ്പെടുന്ന കൂടുതൽ ഒഴിവുകളിലേക്ക് ഈ ലിസ്റ്റിൽ നിന്നും നിയമനം നടത്തുന്നതാണ്.

5. നിയമനരീതി—നേരിട്ടുള്ള നിയമനം.
6. പ്രായപരിധി—1-1-1983-ൽ പതിനെട്ട് വയസ്സ് തികഞ്ഞിരിക്കേണ്ടതും മുപ്പത്തിയഞ്ച് വയസ്സ് തികയാൻ പാടില്ലാത്തതുമാകുന്നു. വയസ്സിളവിനെ സംബന്ധിച്ച വ്യവസ്ഥകൾക്ക് പൊതുവ്യവസ്ഥകളിലെ രണ്ടാം ഖണ്ഡിക നോക്കുക.
7. യോഗ്യതകൾ:—

ജനറൽ:—സയൻസിൽ [illegible] പരീക്ഷ പാസായിരിക്കണം അല്ലെങ്കിൽ [illegible] യോഗ്യത.

ടെക്നിക്കൽ:—ഹെൽത്ത് സർവ്വീസസ് ഡയറക്ടർ മുൻപ് നടത്തിയിരുന്ന കോമ്പൗണ്ടിംഗ് ടെസ്റ്റ് അല്ലെങ്കിൽ ഏതെങ്കിലും അംഗീകൃത സ്ഥാപനത്തിൽ നിന്നും ലഭിച്ച ഫാർമസിയിലുള്ള ഡിപ്ലോമ.

8. അപേക്ഷ സ്വീകരിക്കുന്ന അവസാന തീയതി—16-2-1983 ബുധനാഴ്ച വൈകുന്നേരം 5 മണി വരെ.

9. അപേക്ഷാഫീസും അപേക്ഷാഫാറവും—ഫീസ് 2 രൂപ (രണ്ട് രൂപ) (പ്രസ്തുത ഫീസ് മുദ്രണം ചെയ്തിട്ടുള്ളതും ഇംഗ്ലീഷിലോ മലയാളത്തിലോ അച്ചടിച്ചതുമായ ഫാറത്തിൽ അപേക്ഷിക്കണം. പട്ടികജാതി / പട്ടികവർഗ്ഗക്കാരും പെൻഷൻ ലഭിക്കുന്നവരോ പെൻഷനാനുകൂല്യത്തിന് അർഹത നേടിയവരുമായ വിമുക്തഭടൻമാരും സൗജന്യമായി ലഭിക്കുന്ന പബ്ലിക് സർവ്വീസ് കമ്മീഷൻ ഫാറത്തിൽ അപേക്ഷിച്ചാൽ മതിയാകും.

10. അപേക്ഷ അയക്കേണ്ട വിലാസം:—

ഡെപ്യൂട്ടി സെക്രട്ടറി,
ഗവൺമെന്റ് വിംഗ് (റിക്രൂട്ട്മെന്റ്),
കേരള പബ്ലിക് സർവ്വീസ് കമ്മീഷൻ
പട്ടം, തിരുവനന്തപുരം-4,
പിൻകോഡ്-695004.

(പാർട്ട് 2-ൽ കൊടുത്തിരിക്കുന്ന പൊതു വ്യവസ്ഥകളും കൂടി നോക്കുക).

നമ്പർ—8

1 വകുപ്പ്—മെഡിക്കൽ കോളേജുകൾ
2. ഉദ്യോഗപ്പേര് — ക്ലിനിക്കൽ ഓഡിയോമെട്രീഷ്യൻ
3. ശമ്പളം—350–560 രൂപ
4 ഒഴിവുകളുടെ എണ്ണം—ഒന്ന്

ഈ വിജ്ഞാപന പ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റ് പ്രാബല്യത്തിൽ വരുന്ന തീയതി മുതൽ ഏറ്റവും കുറഞ്ഞത് ഒരു വർഷവും ഏറ്റവും കൂടിയത് രണ്ടു വർഷവും നിലവിലിരിക്കുന്നതാണ്. എന്നാൽ ഒരു വർഷത്തിനു ശേഷം ഇതേ ഉദ്യോഗത്തിന് ഒരു പുതിയ റാങ്ക് ലിസ്റ്റ് പ്രസിദ്ധീകരിക്കപ്പെടുകയാണെങ്കിൽ ആ തീയതി മുതൽ ഈ വിജ്ഞാപനപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റിന് പ്രാബല്യം ഉണ്ടായിരിക്കുന്നതല്ല. മുകളിൽ കാണിച്ചിട്ടുള്ള ഒഴിവുകളിലേക്കും ലിസ്റ്റ് പ്രാബല്യത്തിലിരിക്കുന്ന സമയത്ത് എഴുതി അറിയിക്കപ്പെടുന്ന കൂടുതൽ ഒഴിവുകളിലേക്കും പ്രസ്തുത ലിസ്റ്റിൽ നിന്നും നിയമനം നടത്തുന്നതാണ്.

5. നിയമനരീതി—നേരിട്ടുള്ള നിയമനം

6. പ്രായപരിധി—1-1-1983-ൽ 18 വയസ്സ് തികഞ്ഞിരിക്കേണ്ടതും 35 വയസ്സ് തികയാൻ പാടില്ലാത്തതുമാകുന്നു. വയസ്സിളവിനെ സംബന്ധിച്ച വ്യവസ്ഥകൾക്ക് പൊതു വ്യവസ്ഥകളിലെ രണ്ടാം ഖണ്ഡിക നോക്കുക.

7. യോഗ്യതകൾ:—

(1) എസ്. എസ്. എൽ. സി. ജയിച്ചിരിക്കണം, അല്ലെങ്കിൽ തത്തുല്യമായ യോഗ്യതയുണ്ടായിരിക്കണം. ഓഡിയോമെട്രീഷ്യനായി മൂന്നു വർഷത്തിൽ കുറയാതെയുള്ള പരിചയം.

നോട്ട്:—ഓഡിയോമെട്രീഷ്യനായുള്ള പരിചയം ഏതെങ്കിലും ഗവൺമെന്റ് മെഡിക്കൽ കോളേജിൽ നിന്നോ ഗവൺമെന്റ് ആശുപത്രിയിൽ നിന്നോ അല്ലെങ്കിൽ ഹിയറിംഗ് അസസ്മെന്റ് ഉൾപ്പെടുന്ന ഏതെങ്കിലും വൻകിട ഗവേഷണ പ്രോഗ്രാമിൽ നിന്നോ ലഭിച്ചതായിരിക്കണം.

(2) ഓഡിയോമീറ്റേഴ്സ് കൈകാര്യം ചെയ്തും അവ ഉപയോഗിച്ച് ശ്രവണശക്തി പരിശോധിക്കാനുമുള്ള നല്ല അറിവും ഉണ്ടായിരിക്കണം.

നോട്ട്:—ഓഡിയോമീറ്റേഴ്സ് കൈകാര്യം ചെയ്യാനുള്ള കഴിവ് ഒരു പ്രായോഗിക പരീക്ഷ മൂലമോ സെലക്ഷൻ സമയത്ത് പരിശോധിക്കുന്നതാണ്.

8. അപേക്ഷ സ്വീകരിക്കുന്ന അവസാന തീയതി—16-2-1983 ബുധനാഴ്ച വൈകുന്നേരം 5 മണി വരെ.

9. അപേക്ഷാഫീസും അപേക്ഷാഫാറവും—ഫീസ് രണ്ടു രൂപ (2 രൂപ) പ്രസ്തുത ഫീസ് മുദ്രണം ചെയ്തിട്ടുള്ളതും ഇംഗ്ലീഷിലോ മലയാളത്തിലോ അച്ചടിച്ചതുമായ ഫാറത്തിൽ അപേക്ഷിക്കണം. പട്ടികജാതി / പട്ടികവർഗ്ഗക്കാരും പെൻഷൻ ലഭിക്കുന്നവരോ പെൻഷൻ ലഭിക്കാൻ അർഹത നേടിയവരുമായ വിമുക്തഭടൻമാരും സൗജന്യമായി ലഭിക്കുന്ന പബ്ലിക് സർവ്വീസ് കമ്മീഷൻ ഫാറത്തിൽ അപേക്ഷിച്ചാൽ മതിയാകും.

10. അപേക്ഷ അയയ്ക്കേണ്ട വിലാസം:—

ഡെപ്യൂട്ടി സെക്രട്ടറി,
ഗവൺമെന്റ് വിംഗ്,
(റിക്രൂട്ട്മെന്റ്)
കേരള പബ്ലിക് സർവ്വീസ് കമ്മീഷൻ
ആഫീസ്, പട്ടം, തിരുവനന്തപുരം-4,
പിൻകോഡ്-695004.

(പാർട്ട് 2 ൽ കൊടുത്തിരിക്കുന്ന പൊതു വ്യവസ്ഥകൾ കൂടി നോക്കുക)

നമ്പർ—9

1. വകുപ്പ്—പൊതുജനാരോഗ്യ എഞ്ചിനീയറിംഗ്
2. ഉദ്യോഗപ്പേര്—മീറ്റർ റീഡർ
3. ശമ്പളം—330-515 രൂപ
4. ഒഴിവുകളുടെ എണ്ണം—ജില്ലാടിസ്ഥാനത്തിൽ കണ്ണൂർ ജില്ല—3 (മൂന്ന്)

കുറിപ്പ്:—(1) ഈ വിജ്ഞാപനപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റ് പ്രാബല്യത്തിൽ വരുന്ന തീയതി മുതൽ ഏറ്റവും കുറഞ്ഞത് ഒരു വർഷവും ഏറ്റവും കൂടിയത് രണ്ടു വർഷവും നിലവിലിരിക്കുന്നതാണ്. എന്നാൽ ഒരു വർഷത്തിനുശേഷം ഈ ജില്ലയിൽ ഇതേ ഉദ്യോഗത്തിന് ഒരു പുതിയ റാങ്ക് ലിസ്റ്റ് പ്രസിദ്ധീകരിക്കപ്പെടുകയാണെങ്കിൽ ആ തീയതി മുതൽ ഈ വിജ്ഞാപനപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റിന് പ്രാബല്യമുണ്ടായിരിക്കുന്നതല്ല. മുകളിൽ കാണിച്ചിട്ടുള്ള ഒഴിവുകളിലേക്കും ലിസ്റ്റ് പ്രാബല്യത്തിലിരിക്കുന്ന സമയത്ത് എഴുതി അറിയിക്കപ്പെടുന്ന കൂടുതൽ ഒഴിവുകളിലേക്കും പ്രസ്തുത ലിസ്റ്റിൽ നിന്നും നിയമനം നടത്തുന്നതാണ്.

(2) ഈ വിജ്ഞാപനപ്രകാരമുള്ള തെരഞ്ഞെടുപ്പ് പബ്ലിക് സർവ്വീസ് കമ്മീഷന്റെ കണ്ണൂർ ജില്ലാ ആഫീസ് മുഖാന്തിരം നടത്തുന്ന

താകയാൽ അപേക്ഷകൾ പ്രസ്തുത ജില്ല (കണ്ണൂർ) ആഫീസർക്ക് അയച്ചുകൊടുക്കേണ്ടതാണ്. അപേക്ഷയുടെ നിർദ്ദിഷ്ട കോളത്തിൽ പ്രസ്തുത ജില്ലയുടെ പേര് രേഖപ്പെടുത്തേണ്ടതാണ്.

(3) ഈ വിജ്ഞാപനപ്രകാരമുള്ള തിരഞ്ഞെടുപ്പ് ജില്ലാടിസ്ഥാനത്തിൽ 27-5-1971-ലെ ഗവൺമെന്റ് ഓർഡർ (എം. എസ്.) 154/71/പി.ഡി.യിലെ പ്രത്യേക വ്യവസ്ഥകൾക്കനുസൃതമായി നടത്തുന്നതാണ്. ജില്ലാടിസ്ഥാനത്തിൽ തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റിൽ നിന്നും നിയമനം ലഭിക്കുന്ന ആളിന് സർവ്വീസ് ആരംഭിക്കുന്ന തീയതി മുതൽ (5) അഞ്ചു വർഷക്കാലത്തിനിടക്ക് മറ്റൊരു ജില്ലയിലേക്ക് മാറ്റം അനുവദിക്കുന്നതല്ല. 5 വർഷക്കാലത്തിനിടയ്ക്ക് മറ്റെങ്കിലും ഒരു ജില്ലയിലേക്ക് മാറ്റം അനുവദിക്കുകയാണെങ്കിൽ അത് 2-1-1961-ലെ ഗവൺമെന്റ് ഓർഡർ (എം.എസ്.) 4/പി.ഡി.യിലെ വ്യവസ്ഥകൾക്ക് വിധേയമായിരിക്കുന്നതാണ്. ഇപ്പോൾ സർക്കാർ സർവ്വീസിൽ ഇതേ ഉദ്യോഗത്തിന് ഏതെങ്കിലും ഒരു ജില്ലയിൽ സേവനമനുഷ്ഠിക്കുന്നവർക്ക് ഈ വിജ്ഞാപനപ്രകാരം അപേക്ഷകൾ അയയ്ക്കാൻ പാടുള്ളതല്ല. എന്നാൽ അവർക്ക് ഇതിൽ ഉയർന്ന ഉദ്യോഗത്തിന് അപേക്ഷിക്കാവുന്നതാണ്.

5. നിയമനരീതി—നേരിട്ടുള്ള നിയമനം

6. പ്രായപരിധി.—1-1-1983-ൽ 19 (പത്തൊൻപത്) വയസ്സിൽ കുറയാനോ 35 (മുപ്പത്തഞ്ച്) വയസ്സ് തികയാനോ പാടില്ലാത്തതാകുന്നു.

(വയസ്സിളവിനെസംബന്ധിച്ച് മറ്റു വിവരങ്ങൾക്ക് പൊതുവ്യവസ്ഥകളിലെ രണ്ടാം ഖണ്ഡിക നോക്കുക.

7 യോഗ്യതകൾ :—

ഒരു ഇൻഡസ്ട്രിയൽ ട്രെയിനിംഗ് ഇൻസ്റ്റിറ്റ്യൂട്ട്/ഇൻഡസ്ട്രിസ് ട്രെയിനിംഗ് സെന്ററിൽ നിന്നും പ്ലംബിംഗ് ട്രേഡിൽ ലഭിച്ചിട്ടുള്ള ക്രാഫ്റ്റ്സ്മാൻഷിപ്പ് ഡിപ്ലോമയോ ട്രേഡ് സർട്ടിഫിക്കറ്റോ ഉണ്ടായിരിക്കണം.

അല്ലെങ്കിൽ

മൂന്നുവർഷത്തിൽ കുറയാത്തെയുള്ള പൂർണ്ണ അപ്രന്റിസ്ഷിപ്പ് പൂർത്തിയാക്കിയതിനു ശേഷം പ്ലംബിംഗ് ട്രേഡിൽ ലഭിച്ചിട്ടുള്ള നാഷണൽ അപ്രന്റിസ്ഷിപ്പ് സർട്ടിഫിക്കറ്റ് ഉണ്ടായിരിക്കണം.

അല്ലെങ്കിൽ

എസ്. എസ്. എൽ. സി. പാസായിരിക്കുകയും വാട്ടർ മീറ്റർ റീഡിംഗിൽ പ്രായോഗിക പരിചയം ഉണ്ടായിരിക്കുകയും വേണം.

കുറിപ്പ്:—വാട്ടർ മീറ്റർ റീഡിംഗിലുള്ള പരിചയം തെളിയിക്കുന്നതിന് ഒരു വാട്ടർ വർക്ക്സ് യൂണിറ്റിന്റെ ചാർജ് വഹിക്കുന്ന എക്സിക്യൂട്ടീവ് എഞ്ചിനീയറുടെ റാങ്കിൽ കുറയാത്തെയുള്ള ഒരു ആഫീസറുടെ സർട്ടിഫിക്കറ്റ് ഹാജരാക്കേണ്ടതാണ്.

8. അപേക്ഷ സ്വീകരിക്കുന്ന അവസാന തീയതി—16-2-1983 ബുധനാഴ്ച വൈകുന്നേരം 5 മണി വരെ.

9. അപേക്ഷാഫീസും അപേക്ഷാഫാറവും:—
അപേക്ഷാഫീസ്.—2 (രണ്ട്) രൂപ.

പ്രസ്തുത ഫീസ് ക്രമീകരണം ചെയ്തിട്ടുള്ളതും ഇംഗ്ലീഷിലോ, മലയാളത്തിലോ അച്ചടിച്ചതുമായ ഫാറത്തിൽ അപേക്ഷിക്കണം. പട്ടികജാതി/പട്ടികവർഗ്ഗക്കാർക്കും, പെൻഷൻ ലഭിക്കുന്നവരും, പെൻഷൻ ലഭിക്കാൻ അർഹത നേടിയിട്ടുള്ളവരുമായ വിമുക്ത ഭടന്മാരും, സൗജന്യമായി ലഭിക്കുന്ന പബ്ലിക് സർവ്വീസ് കമ്മീഷൻ ഫാറത്തിൽ അപേക്ഷിച്ചാൽ മതിയാകും.

10. അപേക്ഷ അയയ്ക്കേണ്ട മേൽവിലാസം

കണ്ണൂർ ജില്ല:

ജില്ലാ ആഫീസർ,
കെ. പി. എസ്. സി.
ജില്ല ആഫീസ്,
മൂന്നാമത്തെനില,
സിവിൽ സ്റ്റേഷൻ
കണ്ണൂർ, പിൻ: 670 002.

കേരള പബ്ലിക് സർവ്വീസ് കമ്മീഷൻ സെക്രട്ടറിയുടെ/ഡെപ്യൂട്ടി സെക്രട്ടറിയുടെ മേൽവിലാസത്തിൽ അയയ്ക്കുന്ന അപേക്ഷകൾ നിരുപാധികം നിരസിക്കപ്പെടുന്നതാണ്.

(മറ്റു വിവരങ്ങൾക്ക് രണ്ടാം ഭാഗം പൊതു വ്യവസ്ഥകൾ കൂടി നോക്കേണ്ടതാണ്.)

(നമ്പർ—10)

1. വകുപ്പ്—ഹോമിയോപ്പതി
2. ഉദ്യോഗപ്പേര്—ഫാർമസിസ്റ്റ് (ഹോമിയോ)
3. ശമ്പളം—330-515 രൂപ
4. ഒഴിവുകളുടെ എണ്ണം—ജില്ലാടിസ്ഥാനത്തിൽ.
   1. കൊല്ലം—ഒഴിവുകൾ പ്രതീക്ഷിക്കുന്നു
   2. ആലപ്പുഴ—ഒഴിവുകൾ പ്രതീക്ഷിക്കുന്നു
   3. എറണാകുളം—ഒഴിവുകൾ പ്രതീക്ഷിക്കുന്നു.
   4. വയനാട്—ഒഴിവുകൾ പ്രതീക്ഷിക്കുന്നു.

നോട്ട്:—(1) ഈ വിജ്ഞാപനപ്രകാരം ഓരോ ജില്ലയിലും പ്രത്യേകം പ്രത്യേകം റാങ്ക് ലിസ്റ്റുകൾ, തയ്യാറാക്കുന്നതാണ്. അപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റുകൾ പ്രാബല്യത്തിൽ വരുന്ന തീയതി മുതൽ ഏററവും കുറഞ്ഞത് ഒരു വർഷവും ഏററവും കൂടിയത് രണ്ടു വർഷവും നിലവിലിരിക്കുന്നതാണ്. എന്നാൽ ഒരു വർഷത്തിനുശേഷം ഇതേ ജില്ലകളിലേക്ക് ഒരു പുതിയ റാങ്ക് ലിസ്റ്റ് പ്രസിദ്ധീകരിക്കപ്പെടുകയാണെങ്കിൽ ആ തീയതി മുതൽ ഈ വിജ്ഞാപനപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റിന് പ്രാബല്യമുണ്ടായിരിക്കുന്നതല്ല. മുകളിൽ കാണിച്ചിട്ടുള്ള ഒഴിവുകളിലേയ്ക്കും ലിസ്റ്റുകൾ പ്രാബല്യത്തിലിരിക്കുന്ന സമയത്ത് എഴുതി അറിയിക്കപ്പെടുന്ന കൂടുതൽ ഒഴിവുകളിലേക്കും പ്രസ്തുത ലിസ്റ്റിൽ നിന്നും നിയമനം നടത്തുന്നതാണ്.

(2) ഈ വിജ്ഞാപനപ്രകാരം ഈ തസ്തികയിലേക്ക് ഉദ്യോഗാർത്ഥികൾ മുകളിൽ ഒഴിവുകൾ രേഖപ്പെടുത്തിയിട്ടുള്ള ഏതെങ്കിലും ഒരു ജില്ലയിലേക്കു മാത്രം അപേക്ഷ അയയ്ക്കേണ്ടതും, അപേക്ഷയുടെ നിർദ്ദിഷ്ട കോളത്തിൽ പ്രസ്തുത ജില്ലയുടെ പേര് രേഖപ്പെടുത്തേണ്ടതുമാണ്. ഇതിനു വിപരീതമായി ഒരു ഉദ്യോഗാർത്ഥി ഒന്നിൽ കൂടുതൽ ജില്ലകളിൽ അപേക്ഷകൾ അയച്ചിട്ടുള്ളതായോ മൻനിരിക്കും തെരഞ്ഞെടുക്കപ്പെടുന്ന

ശ്രമിച്ചതായി തെളിഞ്ഞാൽ പ്രസ്തുത അപേക്ഷകൾ നിരുപാധികം നിരസിക്കപ്പെടുന്നതും, അവരുടെ മേൽ അച്ചടക്ക നടപടികൾ സ്വീകരിക്കുന്നതുമാണ്. അപേക്ഷകൾ അയയ്ക്കേണ്ട ബന്ധപ്പെട്ട ജില്ലാ ആഫീസറുടെ മേൽവിലാസം താഴെ പത്താം ഖണ്ഡികയിൽ ചേർത്തിട്ടുണ്ട്.

(3) ഈ വിജ്ഞാപനപ്രകാരമുള്ള തെരഞ്ഞെടുപ്പ് ജില്ലാടിസ്ഥാനത്തിൽ 27-5-1971-ലെ ഗവ. ഓർഡർ (എം. എസ്.) 154/71/പി. ഡി. യിലെ പ്രത്യേക വ്യവസ്ഥകൾക്ക് അനുസൃതമായി നടത്തുന്നതാണ്. ജില്ലാടിസ്ഥാനത്തിൽ തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റിൽ നിന്നും നിയമനം ലഭിക്കുന്ന ആളിന് സർവ്വീസ് ആരംഭിക്കുന്ന തീയതി മുതൽ അഞ്ചുവർഷക്കാലത്തിനിടയ്ക്ക് മറ്റൊരു ജില്ലയിലേക്ക് മാറ്റം അനുവദിക്കുകയാണെങ്കിൽ ആ മാറ്റം 2-1-1961-ലെ ഗവ. ഓർഡർ (എം. എസ്.) 4/പി.ഡി. യിലെ വ്യവസ്ഥകൾക്ക് വിധേയമായിരിക്കുന്നതാണ്. ഇപ്പോൾ സർക്കാർ സർവ്വീസിൽ ഇതേ ഉദ്യോഗത്തിന് ഏതെങ്കിലും ഒരു ജില്ലയിൽ ഇരിക്കുന്നവർക്ക് ഈ വിജ്ഞാപനപ്രകാരം അപേക്ഷകൾ അയയ്ക്കാൻ അർഹതയില്ല.

5. നിയമനരീതി—നേരിട്ടുള്ള നിയമനം.

6. പ്രായപരിധി—1-1-1983-ൽ 18 (പതിനെട്ട്) വയസ്സ് തികഞ്ഞിരിക്കേണ്ടതും 35 (മുപ്പത്തിഅഞ്ച്) വയസ്സ് തികയാൻ പാടില്ലാത്തതുമാകുന്നു. എന്നാൽ പിന്നോക്ക സമുദായത്തിൽപ്പെട്ടവർക്ക് 38 (മുപ്പത്തിഎട്ട്) വയസ്സുവരെയും പട്ടികജാതി/പട്ടികവർഗ്ഗത്തിൽപ്പെട്ടവർക്ക് 40 (നാൽപ്പത്) വയസ്സുവരെയും ഉയർന്ന പ്രായപരിധി ദീർഘിപ്പിച്ചിട്ടുണ്ട്.

നോട്ട്:—യാതൊരു കാരണവശാലും ഉയർന്ന പ്രായപരിധി 50 (അൻപത്) വയസ്സ് കവിയാൻ പാടില്ല എന്ന വ്യവസ്ഥക്ക് വിധേയമായി ഉയർന്ന പ്രായപരിധിയിൽ അനുവദിച്ചിട്ടുള്ള പ്രത്യേക ആനുകൂല്യങ്ങൾ ഈ വിജ്ഞാപനത്തിന്റെ പാർട്ട് 2 പൊതു വ്യവസ്ഥകൾ (ഖണ്ഡിക 2) നോക്കുക.

7. യോഗ്യതകൾ—1. എസ്. എസ്. എൽ. സി. യോ തത്തുല്യമായ പരീക്ഷയോ പാസായിരിക്കണം.

2. ഏതെങ്കിലും ഹോമിയോ ഡിസ്പെൻസറിയിൽ നിന്നും കമ്പൗണ്ടിംഗിലുള്ള മൂന്നു വർഷത്തിൽ കുറയാത്ത പരിചയം. (ഹോമിയോ ചീഫ് മെഡിക്കൽ ഓഫീസറിൽ കുറയാത്ത റാങ്കുള്ള മെഡിക്കൽ ഓഫീസറിൽ നിന്നുള്ള പരിചയ സർട്ടിഫിക്കറ്റ് ഹാജരാക്കേണ്ടതാണ്.)

8. അപേക്ഷ സ്വീകരിക്കുന്ന അവസാന തീയതി—16-2-1933 ബുധനാഴ്ച വൈകുന്നേരം 5 മണിവരെ.

9. (എ) അപേക്ഷാഫീസ് രണ്ട് (2) രൂപ. പട്ടികജാതി/പട്ടികവർഗ്ഗക്കാർക്കും പെൻഷൻ ലഭിക്കുന്നവരും, പെൻഷൻ ലഭിക്കാൻ അർഹത നേടിയിട്ടുള്ളവരുമായ വിമുക്തഭടന്മാർക്കും വില മുദ്രണം ചെയ്തിട്ടില്ലാത്ത സൗജന്യമായി ലഭിക്കുന്ന ഫാറത്തിൽ അപേക്ഷിക്കാവുന്നതാണ്.

(ബി) അപേക്ഷാഫാറം:—മേൽപ്പറഞ്ഞ അപേക്ഷാഫീസ് മുദ്രണം ചെയ്തിട്ടുള്ളതും ഇംഗ്ലീഷിലോ മലയാളത്തിലോ അച്ചടിച്ചിട്ടുള്ളതുമായ പി. എസ്. സി ഫാറത്തിൽ അപേക്ഷിക്കേണ്ടതാണ്.

10. അപേക്ഷ അയയ്ക്കേണ്ട മേൽവിലാസം.—

1. കൊല്ലം:
ജില്ലാ ആഫീസർ,
കെ. പി. എസ്. സി. ജില്ലാ ആഫീസ്,
വെള്ളിമന
സിവിൽ സ്റ്റേഷനുസമീപം,
കൊല്ലം-691 009

2. ആലപ്പുഴ:
ജില്ലാ ആഫീസർ,
കെ. പി. എസ്. സി.
ജില്ലാ ആഫീസ്,
ബിൽഡിംഗ് നമ്പർ 880/31,
ഗൗരീസദനം, തോണ്ടൻകുളങ്ങര,
ആലപ്പുഴ, പിൻ-688 006.

3. എറണാകുളം:
ജില്ലാ ആഫീസർ,
കെ. പി. എസ്. സി.
ജില്ലാ ആഫീസ്
ഹൗസ് നമ്പർ 36/1165
ശാസ്താൻകോവിൽ ക്രോസ് റോഡ്,
എറണാകുളം, കൊച്ചി,
പിൻ:-682 011.

4 വയനാട്:
ജില്ലാ ആഫീസർ,
കെ. പി. എസ്. സി.
ജില്ലാ ആഫീസ്,
വയനാട് സിവിൽ സ്റ്റേഷൻ,
കൽപ്പറ്റ നോർത്ത്
പിൻ-673 122

(ബന്ധപ്പെട്ട ജില്ലാ ആഫീസിലേക്കല്ലാതെ കേരള പബ്ലിക് സർവ്വീസ് കമ്മീഷൻ സെക്രട്ടറിയുടെയോ/ഡെപ്യൂട്ടി സെക്രട്ടറിയുടെയോ പേരിൽ അയയ്ക്കുന്ന അപേക്ഷകൾ നിരുപാധികം നിരസിക്കുന്നതാണ്.

വിശദ വിവരങ്ങൾക്ക് വിജ്ഞാപനത്തിന്റെ രണ്ടാം ഭാഗത്ത് ചേർത്തിരിക്കുന്ന പൊതു വ്യവസ്ഥകൾ വായിച്ചു നോക്കുക.

(നമ്പർ—11)

1. വകുപ്പ്—ജയിൽ
2. ഉദ്യോഗപ്പേര്—മെയിൽ വാർഡർ (പുരുഷന്മാർ മാത്രം)
3. ശമ്പളം—310-490 രൂപ
4. ഒഴിവുകളുടെ എണ്ണം—യൂണിറ്റ് അടിസ്ഥാനത്തിൽ
തിരുവനന്തപുരം യൂണിറ്റ് 1 (ഒന്ന്)
(തിരുവനന്തപുരം, കൊല്ലം, ആലപ്പുഴ എന്നി ജില്ലകൾ ഈ യൂണിറ്റിൽ ഉൾപ്പെടുന്നു.)

കുറിപ്പ്:—1. ഈ വിജ്ഞാപനപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റ് പ്രാബല്യത്തിൽ വരുന്ന തീയതി മുതൽ ഏറ്റവും കുറഞ്ഞത് ഒരു വർഷവും ഏറ്റവും കൂടിയത് രണ്ടു വർഷവും നിലവിലിരിക്കുന്നതാണ്. എന്നാൽ ഒരു വർഷത്തിനുശേഷം ഇതേ ഉദ്യോഗത്തിന് ഒരു പുതിയ റാങ്ക് ലിസ്റ്റ് ഇതേ യൂണിറ്റിലേക്ക് പ്രസിദ്ധീകരിക്കപ്പെടുകയാണെങ്കിൽ, ആ തീയതി മുതൽ ഈ വിജ്ഞാപനപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റിന് പ്രാബല്യമുണ്ടായിരിക്കുന്നതല്ല. മുകളിൽ കാണിച്ചിട്ടുള്ള ഒഴിവിലേക്കും ലിസ്റ്റ് പ്രാബല്യത്തിലിരി

കുന്ന സമയത്ത് എംപ്ലോയ്മെന്റ് എക്സ്ചേഞ്ചിൽ നിന്നുള്ള കൂടുതൽ ഒഴിവുകളിലേക്കും പ്രസ്തുത ലിസ്റ്റിൽ നിന്നും നിയമനം നടത്തുന്നതാണ്.

2. ഈ വിജ്ഞാപനപ്രകാരമുള്ള തെരഞ്ഞെടുപ്പ് യൂണിററടിസ്ഥാനത്തിൽ 24-9-1980-ലെ ഗവൺമെന്റ് ആർഡർ എം. എസ്. 92/80-ലെ പ്രത്യേക വ്യവസ്ഥകൾ അനുസരിച്ച് നടത്തുന്നതാണ്. യൂണിററടിസ്ഥാനത്തിൽ തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റിൽ നിന്നും ഈ യൂണിററിൽ നിയമനം ലഭിക്കുന്ന ഒരാളിന്, സർവ്വീസ് ആരംഭിക്കുന്ന തീയതി മുതൽ 5 വർഷക്കാലത്തിനിടയ്ക്ക് ഈ യൂണിററിൽ നിന്നും മറ്റൊരു യൂണിററിലേക്ക് മാററം അനുവദിക്കുന്നതല്ല. എന്നാൽ ഈ യൂണിററിന്റെ അധികാരപരിധിയിലുള്ള മറ്റു ജില്ലകളിലേക്ക് മാററം അനുവദിക്കുന്നതാണ്.

3. ഈ വിജ്ഞാപനപ്രകാരം അപേക്ഷ അയയ്ക്കാൻ ആഗ്രഹിക്കുന്ന ഉദ്യോഗാർത്ഥികൾ പ്രസ്തുത യൂണിററിന്റെ പേര് (തിരുവനന്തപുരം) എന്ന് അപേക്ഷയുടെ നിർദ്ദിഷ്ട കോളത്തിൽ രേഖപ്പെടുത്തേണ്ടതാണ്. അപേക്ഷ അയയ്ക്കേണ്ട മേൽവിലാസം താഴെ 10-ം ഖണ്ഡികയിൽ കൊടുത്തിട്ടുണ്ട്.

4. ജയിൽ വകുപ്പിലെ മെയിൽ വാർഡർ തസ്തികയിലേക്കുള്ള നിയമനം യൂണിററടിസ്ഥാനത്തിൽ നടത്തുന്നതുകൊണ്ട് തിരുവനന്തപുരം യൂണിററിൽ നിയമനം ലഭിക്കുന്നവർ പ്രസ്തുത യൂണിററിന്റെ അധികാരപരിധിയിലുള്ള തിരുവനന്തപുരം, കൊല്ലം, ആലപ്പുഴ ജില്ലകളിലെവിടെയും ജോലി ചെയ്യുവാൻ ബാദ്ധ്യസ്ഥരാണ്.

5. നിയമനരീതി—നേരിട്ടുള്ള നിയമനം.

6. പ്രായപരിധി—1-1-1983-ൽ 18 (പതിനെട്ട്) വയസ്സ് തികഞ്ഞിരിക്കേണ്ടതും 35 (മുപ്പത്തിയഞ്ച്) വയസ്സ് കവിയാൻ പാടില്ലാത്തതുമാകുന്നു.

വയസ്സിളവിനെ സംബന്ധിച്ച വ്യവസ്ഥകൾക്ക് പൊതു വ്യവസ്ഥകളിലെ രണ്ടാം ഖണ്ഡിക നോക്കുക.

7. യോഗ്യതകൾ—

(1) എസ്. എസ്. എൽ. സി. വരെ പഠിച്ചിരിക്കണം.

(2) താഴെപ്പറയുന്ന വിധത്തിലുള്ള കായികശേഷി ഉണ്ടായിരിക്കണം.

(എ) ഉയരം 165 സെ. മീററർ

(ബി) നെഞ്ചളവ് 81.3 സെ. മീററർ (കുറഞ്ഞത് 5 സെ. മീററർ വികാസം വേണം.)

കുറിപ്പ്:—പട്ടികജാതി/പട്ടികവർഗ്ഗത്തിൽപ്പെട്ട ഉദ്യോഗാർത്ഥികൾക്ക് 160 സെ. മീററർ ഉയരം മതിയാകും.

(3) മറ്റെല്ലാ യോഗ്യതകളും തുല്യമാണെങ്കിൽ, ഹോംഗാർഡിൽ 3 വർഷം സേവനം അനുഷ്ഠിച്ചിട്ടുള്ളവരും, ആ കാലയളവിനുള്ളിൽ തൃപ്തികരമായി ട്രെയിനിംഗ് പൂർത്തിയാക്കിയിട്ടുള്ളവരുമായ ഹോംഗാർഡ് വോളന്റിയർമാരെ ഈ ഉദ്യോഗത്തിന് കൂടുതൽ യോഗ്യതയുള്ളവരായോ, അഭിലഷണീയമായ യോഗ്യതയുള്ളവരായോ പരിഗണിക്കപ്പെടുന്നതാണ്.

(4) കാഴ്ചശക്തി:—താഴെ പറയുന്ന വിധത്തിൽ (കണ്ണട കൂടാതെ) കാഴ്ചശക്തിയുണ്ടെന്ന് തെളിയിക്കുന്നതിന് അസിസ്റ്റന്റ് സർജന്റെ റാങ്കിൽ കുറയാത്തയുള്ള ഒരു മെഡിക്കലാഫീസറിൽ നിന്നുള്ള സർട്ടിഫിക്കററ് ഇന്റർവ്യൂ സമയത്ത് ഹാജരാക്കേണ്ടതാണ്.

| | വലതുകണ്ണ് | ഇടതുകണ്ണ് |
|---|---|---|
| (എ) ദൂരക്കാഴ്ച | 6/6 സ്നെല്ലൻ | 6/6 സ്നെല്ലൻ |
| (ബി) സമീപക്കാഴ്ച | 0.5 സ്നെല്ലൻ | 0.5 സ്നെല്ലൻ |

(സി) ഓരോ കണ്ണിനും പൂർണ്ണമായ കാഴ്ചശക്തിയുണ്ടായിരിക്കണം. കളർ ബ്ലൈൻഡ്നെസ്, കോങ്കണ്ണ് അല്ലെങ്കിൽ കണ്ണിന്റെയോ കൺപോളകളുടെയോ ഏതെങ്കിലും തരത്തിലുള്ള രോഗാവസ്ഥ അയോഗ്യതകളായി പരിഗണിക്കുന്നതാണ്.

(5) കായികവിനോദങ്ങളിലുള്ള പ്രാവീണ്യം, പട്ടാള പരിശീലനം, എൻ. സി. സി.യിലുള്ള അംഗത്വം എന്നിവ കൂടുതൽ യോഗ്യതകളായി പരിഗണിക്കുന്നതാണ്. ബന്ധപ്പെട്ട അധികാരികളിൽ നിന്നുള്ള സർട്ടിഫിക്കററിന്റെ പകർപ്പുകൾ സ്വയം സാക്ഷ്യപ്പെടുത്തി അപേക്ഷയോടൊപ്പം ഹാജരാക്കേണ്ടതാണ്.

കുറിപ്പ്:—മുകളിൽ പറഞ്ഞ യോഗ്യതകൾക്കു പുറമെ ഓരോ ഉദ്യോഗാർത്ഥിയും താഴെ പറയുന്ന ഇനങ്ങളിൽ നടത്തുന്ന കായികക്ഷമതാ പരീക്ഷയ്ക്ക് വിധേയരാകേണ്ടതും വിജയിക്കേണ്ടതുമാണ്.

1. 100 മീററർ ഓട്ടം—14 സെക്കന്റ്

2. ഹൈജമ്പ്—132.20 സെ. മീ. (4' 6")

അല്ലെങ്കിൽ

ലോംഗ്ജമ്പ്—457.20 സെ. മീ. (15')

(ഇവയിൽ ഏതെങ്കിലും ഒന്ന്)

3. വടത്തിൽ കയററം (കൈമാത്രം ഉപയോഗിച്ച്) 365.80 സെ. മീ. (12')

കുറിപ്പ്:—വികലാംഗർ, സ്ത്രീകൾ എന്നിവർ ഈ ഉദ്യോഗത്തിന് അപേക്ഷിക്കുവാൻ അർഹരല്ല.

(2) 1-11-1956-ൽ ജയിൽ വകുപ്പിൽ സർവ്വീസിലുള്ളവരെ കുറഞ്ഞ ശാരീരിക അളവുകളുടെ അഭാവം നിമിത്തം അയോഗ്യരായി കണക്കാക്കുന്നതല്ല.

(3) ഉദ്യോഗാർത്ഥികളുടെ എണ്ണം വളരെ കൂടുതലാണെങ്കിൽ ഒരു ശാരീരിക യോഗ്യതാനിർണ്ണയ പരീക്ഷ നടത്തിയോ, മററു മാനദണ്ഡങ്ങൾ ഉപയോഗിച്ചോ, അവസാന തെരഞ്ഞെടുപ്പിന് ക്ഷണിക്കപ്പെടുന്നവരുടെ എണ്ണം പരിമിതപ്പെടുത്തുന്നതാണ്. ഇതു സംബന്ധിച്ച വിവരങ്ങൾ ഉദ്യോഗാർത്ഥികളെ യഥാസമയം അറിയിക്കുന്നതാണ്.

8. അപേക്ഷ സ്വീകരിക്കുന്ന അവസാന തീയതി:- 16-2-1983 ബുധനാഴ്ച വൈകുന്നേരം അഞ്ചു മണി വരെ.

9. അപേക്ഷാഫീസും അപേക്ഷാഫാറവും—

അപേക്ഷാഫീസ്—2 (രണ്ട്) രൂപ

പ്രസ്തുത ഫീസ് മുദ്രണം ചെയ്തിട്ടുള്ളതും ഇംഗ്ലീഷിലോ മലയാളത്തിലോ അച്ചടിച്ചതുമായ പി. എസ്. സി. ഫാറത്തിൽ അപേക്ഷിക്കണം. പട്ടികജാതി/പട്ടികവർഗ്ഗക്കാരും പെൻഷൻ ലഭിക്കുന്നവരോ പെൻഷൻ ലഭി

ക്കാൻ അർഹത നേടിയവരോ ആയ വിമുക്തഭടന്മാരും സൗജന്യമായി ലഭിക്കുന്ന പബ്ലിക് സർവ്വീസ് കമ്മീഷൻ ഫാറത്തിൽ അപേക്ഷിച്ചാൽ മതിയാകും.

10. അപേക്ഷ അയക്കേണ്ട മേൽവിലാസം:—

തിരുവനന്തപുരം യൂണിറ്റ്:

ജില്ലാ ഓഫീസർ,
കെ. പി. എസ്. സി, ജില്ലാ ആഫീസ്,
കുമാരപുരം, റ്റി. സി. 1/1588-2,
തിരുവനന്തപുരം,
പിൻ-695011.

കേരള പബ്ലിക് സർവ്വീസ് കമ്മീഷൻ സെക്രട്ടറിയുടേയോ/ഡെപ്യൂട്ടി സെക്രട്ടറിയുടേയോ മേൽവിലാസത്തിൽ അയയ്ക്കുന്ന അപേക്ഷകൾ നിരുപാധികം നിരസിക്കുന്നതാണ്.

(മറ്റ് വിവരങ്ങൾക്ക് രണ്ടാം ഭാഗ പൊതു വ്യവസ്ഥകൾ കൂടി നോക്കുക.)

നമ്പർ—12

1. വകുപ്പ്—ജയിൽ
2. ഉദ്യോഗപ്പേര്—പാർട്ട്ടൈം ഹിന്ദി ടീച്ചർ
3. ശമ്പളം—290-425 രൂപ
4. ഒഴിവുകളുടെ എണ്ണം—ജില്ലാടിസ്ഥാനത്തിൽ
   തിരുവനന്തപുരം ജില്ല—1 (ഒന്ന്)
   കോട്ടയം ജില്ല—1 (ഒന്ന്)

കുറിപ്പ്:—(1) ഈ വിജ്ഞാപനപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്കുലിസ്റ്റ് പ്രാബല്യത്തിൽ വരുന്ന തീയതി മുതൽ ഏറ്റവും കുറഞ്ഞത് ഒരു വർഷവും ഏറ്റവും കൂടിയത് രണ്ടു വർഷവും നിലവിലിരിക്കുന്നതാണ്. എന്നാൽ ഒരു വർഷത്തിനുശേഷം ഇതേ ഉദ്യോഗത്തിന് മറ്റൊരു റാങ്കു ലിസ്റ്റ് പ്രസിദ്ധീകരിക്കപ്പെടുകയാണെങ്കിൽ ആ തീയതി മുതൽ ഈ വിജ്ഞാപനപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റിന് പ്രാബല്യമുണ്ടായിരിക്കുന്നതല്ല. മേൽപ്പറഞ്ഞ ഒഴിവുകളിലേക്കും ലിസ്റ്റുകൾ പ്രാബല്യത്തിലിരിക്കുന്ന സമയത്ത് എഴുതി അറിയിക്കപ്പെടുന്ന കൂടുതൽ ഒഴിവുകളിലേക്കും പ്രസ്തുത ലിസ്റ്റിൽ നിന്നും നിയമനം നടത്തുന്നതാണ്.

(2) ഈ വിജ്ഞാപനപ്രകാരമുള്ള തെരഞ്ഞെടുപ്പ് ജില്ലാടിസ്ഥാനത്തിൽ 27-5-1971-ലെ ഗവൺമെന്റ് ഉത്തരവ് (എം. എസ്.) 154/71/പി.ഡി. യിലെ പ്രത്യേക വ്യവസ്ഥകൾക്ക് അനുസൃതമായി നടത്തുന്നതാണ്. ജില്ലാടിസ്ഥാനത്തിൽ തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റിൽ നിന്നും ഏതെങ്കിലും ഒരു ജില്ലയിലേക്ക നിയമനം ലഭിക്കുന്ന ആളിന് സർവീസ് ആരംഭിക്കുന്ന തീയതി മുതൽ തുടർച്ചയായി അഞ്ചു വർഷക്കാലത്തിനിടയ്ക്ക് ആ ജില്ലയിൽ നിന്നും മറ്റൊരു ജില്ലയിലേക്ക് മാറ്റം അനുവദിക്കുന്നതല്ല. അഞ്ചു വർഷത്തിനുശേഷം മറ്റതെങ്കിലും ഒരു ജില്ലയിലേക്ക് മാറ്റം അനുവദിക്കുകയാണെങ്കിൽ ആ മാററം 2-1-1961-ലെ ഗവൺമെന്റ് ഓർഡർ എം.എസ്. 4/പി.ഡി. യിലെ വ്യവസ്ഥകൾക്കു വിധേയമായിരിക്കുന്നതാണ്. ഇപ്പോൾ സർക്കാർ സർവീസിൽ ഇതേ ഉദ്യോഗത്തിന് ഒരു ജില്ലയിൽ ഇരിക്കുന്നവർക്ക് ഇതേ ഉദ്യോഗത്തിന് മറ്റൊരു ജില്ലയിലേക്ക് അപേക്ഷിക്കുവാൻ പാടില്ല. എന്നാൽ അവർക്ക് ഇതിൽ ഉയർന്ന ഉദ്യോഗത്തിന് അപേക്ഷിക്കാവുന്നതാണ്.

(3) ഈ വിജ്ഞാപനപ്രകാരം ഈ തസ്തികയിലേയ്ക്ക് ഉദ്യോഗാർത്ഥികൾ മുകളിൽ ഒഴിവുകൾ രേഖപ്പെടുത്തിയിട്ടുള്ള ഏതെങ്കിലും ഒരു ജില്ലയിലേക്കു മാത്രം അപേക്ഷ അയക്കേണ്ടതും അപേക്ഷയുടെ നിർദ്ദിഷ്ട കോളത്തിൽ പ്രസ്തുത ജില്ലയുടെ പേര് രേഖപ്പെടുത്തേണ്ടതുമാണ്. ഇതിനു വിപരീതമായി ഈ വിജ്ഞാപനപ്രകാരം ഒരു ഉദ്യോഗാർത്ഥി ഒന്നിൽ കൂടുതൽ ജില്ലകളിലേയ്ക്ക് അപേക്ഷ അയക്കാൻ പാടില്ലാത്തതാണ്. ഒരു ഉദ്യോഗാർത്ഥി ഒന്നിൽ കൂടുതൽ ജില്ലകളിൽ അപേക്ഷകൾ അയച്ചിട്ടുള്ളതായോ അന്തിമമായി തെരഞ്ഞെടുക്കപ്പെടുന്നതായോ തെളിഞ്ഞാൽ പ്രസ്തുത അപേക്ഷകൾ നിരുപാധികം നിരസിക്കപ്പെടുന്നതും അവരുടെമേൽ ശിക്ഷണ നടപടികൾ സ്വീകരിക്കുന്നതുമാണ്. അപേക്ഷകൾ അയക്കേണ്ട ബന്ധപ്പെട്ട ജില്ലാ ആഫീസറുടെ മേൽവിലാസം താഴെ പത്താം ഖണ്ഡികയിൽ ചേർത്തിട്ടുണ്ട്.

5. നിയമനരീതി—നേരിട്ടുള്ള നിയമനം

6. പ്രായപരിധി—1-1-1983-ൽ 18 വയസ്സ് തികഞ്ഞിരിക്കേണ്ടതും 38 വയസ്സ് തികയാൻ പാടില്ലാത്തതുമാകുന്നു. (വയസ്സിളവിനെ സംബന്ധിച്ച വ്യവസ്ഥകൾക്ക് പൊതു വ്യവസ്ഥകൾ രണ്ടാം ഖണ്ഡികയിൽ ചേർത്തിട്ടുള്ളത് നോക്കുക.) പ്രായപരിധിയിലുള്ള ഇളവുകൾ ഉൾപ്പെടെ യാതൊരു കാരണവശാലും ഉദ്യോഗാർത്ഥികളുടെ ഉയർന്ന പ്രായം 50 വയസ്സ് കവിയാൻ പാടില്ല.

7. യോഗ്യതകൾ—1. എസ്. എസ്. എൽ. സി യോ തത്തുല്യമായ പരീക്ഷയോ പാസായിരിക്കണം.

2. രാഷ്ട്രഭാഷാ വിശാരദ്

8. അപേക്ഷ സ്വീകരിക്കുന്ന അവസാന തീയതി—16-2-1983 ബുധനാഴ്ച വൈകുന്നേരം 5 മണിവരെ.

9. അപേക്ഷാഫീസ്: 2 (രണ്ട്) രൂപ

മേൽപ്പറഞ്ഞ അപേക്ഷാഫീസ് മുദ്രണം ചെയ്തിട്ടുള്ളതും ഇംഗ്ലീഷിലോ, മലയാളത്തിലോ അച്ചടിച്ചതുമായ പി. എസ്. സി. ഫാറത്തിൽ അപേക്ഷിക്കണം. പട്ടികജാതി/ പട്ടികവർഗ്ഗക്കാർക്കും പെൻഷൻ ആനുകൂല്യം ലഭിച്ചവരോ പെൻഷൻ ആനുകൂല്യത്തിന് അർഹതയുള്ളവരോ ആയ വിമുക്തഭടന്മാർക്കും അപേക്ഷാഫീസ് ആവശ്യമില്ല. അവർ വില മുദ്രണം ചെയ്യാത്ത പി. എസ്. സി. ഫാറത്തിൽ അപേക്ഷിച്ചാൽ മതിയാകും.

10. അപേക്ഷ അയയ്ക്കേണ്ട മേൽവിലാസം—

തിരുവനന്തപുരം ജില്ല:

ജില്ലാ ആഫീസർ,
കെ. പി. എസ്. സി,
ജില്ലാ ആഫീസ്,
റ്റി. സി 1/1588-2, കുമാരപുരം,
മെഡിക്കൽ കോളേജ് പി. ഒ.,
തിരുവനന്തപുരം-11,
പിൻ-695 011.

കോട്ടയം ജില്ല:

ജില്ലാ ആഫീസർ,
കെ. പി. എസ്. സി,
ജില്ലാ ആഫീസ്,
ബിൽഡിംഗ് നമ്പർ 3/395,
ഫസ്റ്റ് ഫ്ളോർ, അമ്പാട്ടു
ബിൽഡിംഗ്, ദേവലോകം,
മുട്ടമ്പലം പി. ഒ.,
കോട്ടയം-686 004.

കേരള പബ്ലിക് സർവ്വീസ് കമ്മീഷൻ സെക്രട്ടറി / ഡെപ്യൂട്ടി സെക്രട്ടറിയുടെ വിലാസത്തിൽ അയയ്ക്കുന്ന അപേക്ഷകൾ നിരസിക്കപ്പെടുന്നതാണ്. (വിശദ വിവരങ്ങൾക്ക് ഒടുവിൽ ചേർത്തിരിക്കുന്ന രണ്ടാം ഭാഗം പൊതു വ്യവസ്ഥകൾ നോക്കുക)

നമ്പർ—13

1. വകുപ്പ്—കൃഷി
2. ഉദ്യോഗപ്പേര്—വർക്ക് ഷോപ്പ് അറ്റൻഡർ
3. ശമ്പളം—290-425 രൂപ
4. ഒഴിവുകളുടെ എണ്ണം—1 (തിരുവനന്തപുരം ജില്ല)

കുറിപ്പ്—(1) ഈ വിജ്ഞാപനപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്കു ലിസ്റ്റ് പ്രാബല്യത്തിൽ വരുന്ന തീയതി മുതൽ ഏറ്റവും കുറഞ്ഞത് ഒരു വർഷവും ഏറ്റവും കൂടിയത് രണ്ടു വർഷവും നിലവിലിരിക്കുന്നതാണ്. എന്നാൽ ഒരു വർഷത്തിനുശേഷം ഈ ജില്ലയിൽ ഇതേ ഉദ്യോഗത്തിന് ഒരു പുതിയ റാങ്ക് ലിസ്റ്റ് പ്രസിദ്ധീകരിക്കപ്പെടുകയാണെങ്കിൽ ആ തീയതി മുതൽ ഈ വിജ്ഞാപനപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റിന് പ്രാബല്യമുണ്ടായിരിക്കുന്നതല്ല. മുകളിൽ കാണിച്ചിട്ടുള്ള ഒഴിവിലേയ്ക്കും ലിസ്റ്റ് പ്രാബല്യത്തിലിരിക്കുന്ന സമയത്ത് എഴുതി അറിയിക്കപ്പെടുന്ന കൂടുതൽ ഒഴിവുകളിലേക്കും പ്രസ്തുത ലിസ്റ്റിൽ നിന്നും നിയമനം നടത്തുന്നതാണ്.

(2) ഈ വിജ്ഞാപനപ്രകാരമുള്ള തെരഞ്ഞെടുപ്പ് പബ്ലിക് സർവ്വീസ് കമ്മീഷന്റെ തിരുവനന്തപുരം ജില്ലാ ആഫീസു മുഖേന നടത്തുന്നതാകയാൽ അപേക്ഷകൾ പ്രസ്തുത ജില്ല (തിരുവനന്തപുരം) ആഫീസർക്കു അയച്ചു കൊടുക്കേണ്ടതാണ്. അപേക്ഷയുടെ നിർദ്ദിഷ്ട കോളത്തിൽ പ്രസ്തുത ജില്ലയുടെ പേര് രേഖപ്പെടുത്തേണ്ടതുമാണ്.

(3) ഈ വിജ്ഞാപനപ്രകാരമുള്ള തെരഞ്ഞെടുപ്പ് ജില്ലാടിസ്ഥാനത്തിൽ 27-5-1971-ലെ ഗവൺമെന്റ് ഓർഡർ (എം. എസ്) 154/71/പി. ഡി. യിലെ പ്രത്യേക വ്യവസ്ഥകൾക്ക് അനുസൃതമായി നടത്തുന്നതാണ്. ജില്ലാടിസ്ഥാനത്തിൽ തയ്യാറാക്കപ്പെടുന്ന റാങ്ക്‌ലിസ്റ്റിൽ നിന്നും നിയമനം ലഭിക്കുന്ന ആളിന് സർവ്വീസ് ആരംഭിക്കുന്ന തീയതി മുതൽ 5 വർഷക്കാലത്തിനിടയ്ക്ക് മറ്റൊരു ജില്ലയിലേക്ക് മാറ്റം അനുവദിക്കുന്നതല്ല. 5 വർഷത്തിനു ശേഷം മറ്റേതെങ്കിലും ഒരു ജില്ലയിലേയ്ക്ക് മാറ്റം അനുവദിക്കുകയാണെങ്കിൽ ആ മാറ്റം 2-1-1961-ലെ ഗവൺമെന്റ് ഓർഡർ എം. എസ്. 4/പി. ഡി. യിലെ വ്യവസ്ഥകൾക്ക് വിധേയമായിരിക്കുന്നതാണ്. ഇപ്രകാരം സർക്കാർ സർവ്വീസിൽ ഇതേ ഉദ്യോഗത്തിനു ഏതെങ്കിലുമൊരു ജില്ലയിൽ സേവനം അനുഷ്ഠിക്കുന്നവർക്ക് ഈ വിജ്ഞാപനപ്രകാരം അപേക്ഷകൾ അയക്കാൻ പാടുള്ളതല്ല. എന്നാൽ അവർക്ക് ഇതിൽ ഉയർന്ന ഉദ്യോഗത്തിന് അപേക്ഷിക്കാവുന്നതാണ്.

5. നിയമനരീതി—നേരിട്ടുള്ള നിയമനം

6. പ്രായപരിധി—1-1-1983-ൽ 18 (പതിനെട്ട്) വയസിൽ കുറയാനോ 38 (മുപ്പത്തിയെട്ട്) വയസ് തികയാനോ പാടില്ലാത്തതു ആകുന്നു.

കുറിപ്പ്:—(1) യാതൊരു കാരണവശാലും ഉയർന്ന പ്രായപരിധി 50 (അൻപത്) വയസ് കവിയാൻ പാടില്ല.

(2) വയസിളവിനെ സംബന്ധിച്ച മററു വിവരങ്ങൾക്ക് പൊതു വ്യവസ്ഥകളിലെ രണ്ടാം ഖണ്ഡിക നോക്കുക.

7. യോഗ്യതകൾ:— (1) എസ്. എസ്. എൽ. സി. ഫെയിൽ / ഏഴാം സ്റ്റാൻഡേർഡ് പാസ്സായിരിക്കണം.

(2) ഒരു എഞ്ചിനീയറിംഗ് വർക്ക്ഷോപ്പ് അഥവാ ലബോറട്ടറിയിൽ നിന്നും രണ്ടു വർഷത്തെയെങ്കിലും പരിചയം ഉണ്ടായിരിക്കണം.

8. അപേക്ഷ സ്വീകരിക്കുന്ന അവസാന തീയതി:— 16-2-1983 ബുധനാഴ്ച വൈകുന്നേരം 5 മണി വരെ

9. അപേക്ഷാഫീസും അപേക്ഷാഫാറവും:—

(എ) അപേക്ഷാഫീസ്:—2 (രണ്ട്) രൂപ

പട്ടികജാതി/പട്ടികവർഗ്ഗത്തിൽപ്പെട്ട ഉദ്യോഗാർത്ഥികൾക്കും മതിയായ സേവന കാലാവധി പൂർത്തിയാക്കി പെൻഷൻ ലഭിക്കുന്നവർക്കും പെൻഷൻ ലഭിക്കാൻ അർഹത നേടിയിട്ടുള്ള വിമുക്തഭടൻമാർക്കും അപേക്ഷാഫീസ് ആവശ്യമില്ല. വില മുദ്രണം ചെയ്യാത്ത സൗജന്യഫാറത്തിൽ അവർ അപേക്ഷ സമർപ്പിച്ചാൽ മതിയാകും.

(ബി) അപേക്ഷാഫാറം:— മേൽപ്പറഞ്ഞ അപേക്ഷാഫീസ് മുദ്രണം ചെയ്തിട്ടുള്ളതും ഇംഗ്ലീഷിലോ മലയാളത്തിലോ അച്ചടിച്ചതുമായ പി. എസ്. സി. ഫാറത്തിൽ അപേക്ഷിക്കേണ്ടതാണ്.

10. അപേക്ഷ അയക്കേണ്ട മേൽവിലാസം:—

തിരുവനന്തപുരം
ജില്ലാ ആഫീസർ,
കെ.പി. എസ്. സി,
ജില്ലാ ആഫീസ്,
ററി. സി. 1/1588-2,
കുമാരപുരം, മെഡിക്കൽകോളേജ് പി. ഒ.,
തിരുവനന്തപുരം-11,
പിൻ-695011.

കേരള പബ്ലിക് സർവ്വീസ് കമ്മീഷൻ സെക്രട്ടറിയുടെ/ഡെപ്യൂട്ടി സെക്രട്ടറിയുടെ മേൽവിലാസത്തിൽ അയക്കുന്ന അപേക്ഷകൾ നിരസിക്കപ്പെടുന്നതാണ്.

(വിശദ വിവരങ്ങൾക്കു രണ്ടാം ഭാഗം പൊതു വ്യവസ്ഥകൾ നോക്കേണ്ടതാണ്).

## പാർട്ട്—II

### പൊതു വ്യവസ്ഥകൾ

1. ഓരോ ഉദ്യോഗത്തെ സംബന്ധിച്ചും ഈ വിജ്ഞാപനത്തിലെ 1-ാം ഖണ്ഡികയിൽ പ്രത്യേകിച്ച് ഒഴിവാക്കിയിട്ടില്ലാത്തപക്ഷം താഴെ പറയുന്ന നിബന്ധനകൾ ബാധകമാണ്.

(എ) ഇൻഡ്യൻ യൂണിയൻ പൗരനോ; അല്ലെങ്കിൽ

(ബി) നേപ്പാളിലെ പ്രജയോ; അല്ലെങ്കിൽ

(സി) ഭൂട്ടാനിലെ പ്രജയോ; അല്ലെങ്കിൽ

(ഡി) ടിബറ്റിൽ നിന്നും 1962 ജനുവരി ഒന്നാം തീയതിക്കു മുമ്പ് ഇൻഡ്യയിൽ സ്ഥിര താമസമാക്കണമെന്നുള്ള ഉദ്ദേശത്തോടെ വന്ന അഭയാർത്ഥിയോ; അല്ലെങ്കിൽ

(ഇ) പാകിസ്ഥാൻ, ബർമ്മ, ശ്രീലങ്ക, കിഴക്കെ ആഫ്രിക്കൻ രാജ്യങ്ങളായ കെനിയ, ഉഗാണ്ട, ടാൻസാനിയൻ ഐക്യറിപ്പബ്ലിക്ക് (മുമ്പത്തെ ടാങ്കനിക്കയും സാൻസിബാറും) എന്നിവിടങ്ങളിൽ നിന്നും ഇൻഡ്യയിൽ സ്ഥിര താമസമാക്കണമെന്നുള്ള ഉദ്ദേശത്തോടെ ഇൻഡ്യയിൽ കുടിയേറിപ്പാർത്ത ഇൻഡ്യൻ വംശജനോ ആയിരിക്കണം.

കുറിപ്പ്:—എന്നാൽ മുകളിൽ ബി, സി, ഡി, ഇ എന്നീ വിഭാഗങ്ങളിൽപ്പെട്ട ഒരു ഉദ്യോഗാർത്ഥിക്കു ഇൻഡ്യാ ഗവൺമെന്റിന്റെ പക്കൽ നിന്നും യോഗ്യതാപത്രം ലഭിച്ചിരിക്കണം. പ്രസ്തുത യോഗ്യതാപത്രം ലഭിച്ചിരിക്കേണ്ട ഒരു ഉദ്യോഗാർത്ഥിയെ കമ്മീഷൻ നടത്തുന്ന പരീക്ഷയ്ക്കും ഇന്റർവ്യൂവിനും ഇരിക്കാൻ അനുവദിക്കുന്നതും തുടർന്നു നിയമിക്കപ്പെടുകയാണെങ്കിൽ പ്രസ്തുത നിയമനം മുകളിൽ പറഞ്ഞ യോഗ്യതാപത്രം ഗവൺമെന്റിൽ നിന്നും ലഭിക്കുന്നതുവരെ താല്ക്കാലികാടിസ്ഥാനത്തിൽ മാത്രമായിരിക്കുന്നതുമാണ്.

(എഫ്) സൽസ്വഭാവികളായിരിക്കണം.

(ജി) പ്രത്യേക കാരണങ്ങളാൽ ഗവൺമെന്റിൽ നിന്നും ഒഴിവാക്കപ്പെട്ടിട്ടില്ലെങ്കിൽ പുരുഷന്മാരാണെങ്കിൽ ഒന്നിലധികം ഭാര്യമാർ ഉണ്ടായിരിക്കരുത്. സ്ത്രീകളാണെങ്കിൽ ഭാര്യയുള്ള പുരുഷനെ വിവാഹം കഴിച്ചിരിക്കരുത്.

2. പ്രായപരിധി സംബന്ധിച്ച പ്രത്യേക ആനുകൂല്യങ്ങൾ:—

കുറിപ്പ്:—യാതൊരു കാരണവശാലും ഉയർന്ന പ്രായപരിധി 50 (അമ്പത്) വയസിൽ കവിയാൻ പാടില്ല എന്ന വ്യവസ്ഥകൾക്ക് വിധേയമായിട്ടാണ് താഴെപ്പറയുന്ന ആനുകൂല്യങ്ങൾ നൽകുന്നത്.

(i) പിന്നോക്ക സമുദായത്തിൽപ്പെട്ട ഉദ്യോഗാർത്ഥികൾക്ക് മൂന്നു വർഷവും പട്ടികജാതി/പട്ടികവർഗ്ഗങ്ങളിൽപ്പെട്ട ഉദ്യോഗാർത്ഥികൾക്ക് അഞ്ചു വർഷവും വരെ ഉയർന്ന പ്രായപരിധിയിൽ ഇളവ് അനുവദിക്കുന്നതാണ്. 'പട്ടികജാതിക്കാർക്ക്' അനുവദിച്ചിട്ടുള്ള പ്രായപരിധിയിലുള്ള ഈ ആനുകൂല്യം പ്രായപൂർത്തി ആയതിനുശേഷം പട്ടികജാതിയിൽ നിന്നും ഏതു മതത്തിലേക്കും പരിവർത്തനം ചെയ്തിട്ടുള്ളവർക്കും അവരുടെ സന്താനങ്ങൾക്കും ലഭിക്കുന്നതാണ്. പട്ടികവർഗ്ഗക്കാരെ സംബന്ധിച്ചിടത്തോളം മതപരിവർത്തനം കൊണ്ട് ഈ ആനുകൂല്യം ഒരിക്കലും നഷ്ടപ്പെടുകയില്ല.

(ii) ഏതെങ്കിലും ഉദ്യോഗത്തിന് നിശ്ചയിച്ചിരിക്കുന്ന വിദ്യാഭ്യാസ യോഗ്യത ഒരു സർവ്വകലാശാല ബിരുദത്തിൽ കുറവായിരിക്കുകയും പട്ടികജാതി, പട്ടിക വർഗ്ഗം, പ്രായപൂർത്തിയായതിനു ശേഷം പട്ടികജാതിയിൽ നിന്നും ഏതു മതത്തിലേക്ക് പരിവർത്തനം ചെയ്തിട്ടുള്ളവരും അവരുടെ സന്താനങ്ങളും എന്നീ വിഭാഗങ്ങളിൽ ഉൾപ്പെട്ട അപേക്ഷകർക്ക് നിശ്ചിതയോഗ്യതയേക്കാൾ കൂടുതലായ വിദ്യാഭ്യാസ യോഗ്യത ഉണ്ടായിരിക്കുകയും ചെയ്താൽ അപേക്ഷകൻ മററു വിധത്തിൽ ആ ഉദ്യോഗത്തിന് അർഹനാണെങ്കിൽ പരമാവധി പ്രായപരിധി അയാൾക്ക് ബാധകമാകുന്നതല്ല. പട്ടിക വർഗ്ഗക്കാരെ സംബന്ധിച്ചിടത്തോളം മതപരിവർത്തനം കൊണ്ട് ഈ ആനുകൂല്യം ഒരിക്കലും നഷ്ടപ്പെടുകയില്ല.

(iii) ഏതെങ്കിലും ഉദ്യോഗത്തിന് നിശ്ചയിച്ചിരിക്കുന്ന വിദ്യാഭ്യാസ യോഗ്യത ഒരു സർവ്വകലാശാല ബിരുദമായിരിക്കുകയും പട്ടികജാതി, പട്ടികവർഗ്ഗം, പ്രായപൂർത്തിയായതിനുശേഷം പട്ടികജാതിയിൽ നിന്നും ഏതു മതത്തിലേക്ക് പരിവർത്തനം ചെയ്തിട്ടുള്ളവരും അവരുടെ സന്താനങ്ങളും എന്നീ വിഭാഗങ്ങളിൽ ഉൾപ്പെട്ട അപേക്ഷകർക്ക് നിശ്ചിതയോഗ്യതയേക്കാൾ താഴെയല്ലാത്ത വിദ്യാഭ്യാസ യോഗ്യത ഉണ്ടായിരിക്കുകയും ചെയ്താൽ പരമാവധി പ്രായപരിധി അവർക്ക് ബാധകമാകുന്നതല്ല. പട്ടിക വർഗ്ഗക്കാരെ സംബന്ധിച്ചിടത്തോളം മതപരിവർത്തനം കൊണ്ട് ഈ ആനുകൂല്യം ഒരിക്കലും നഷ്ടപ്പെടുകയില്ല.

നോട്ട്:—2 (ii), 2 (iii) എന്നീ ഉപഖണ്ഡികകളിൽ 'വിദ്യാഭ്യാസ യോഗ്യത' എന്ന പദം കൊണ്ട് ഉദ്ദേശിക്കുന്നത് സാങ്കേതിക തസ്തികകളെ സംബന്ധിച്ചിടത്തോളം സാങ്കേതിക വിദ്യാഭ്യാസ യോഗ്യതയും സാങ്കേതിക സ്വഭാവമില്ലാത്ത തസ്തികകളെ സംബന്ധിച്ചിടത്തോളം പൊതു വിദ്യാഭ്യാസ യോഗ്യതയുമാണ്.

(iv) പട്ടികജാതി, പട്ടികവർഗ്ഗം പ്രായപൂർത്തിയായതിനുശേഷം പട്ടികജാതിയിൽ നിന്നും ഏതുമതത്തിലേക്കും പരിവർത്തനം ചെയ്തിട്ടുള്ളവരും അവരുടെ സന്താനങ്ങളും പട്ടികവർഗ്ഗത്തിൽ നിന്നും മതപരിവർത്തനം നടത്തിയവർ എന്നീവിഭാഗങ്ങളിൽ ഉൾപ്പെട്ട ഒരു ഉദ്യോഗാർത്ഥിയെ തിരഞ്ഞെടുക്കുന്നതിനു പ്രായം മാത്രം തടസ്സമായി നിൽക്കുകയാണെങ്കിൽ സംവരണം നിയമപ്രകാരമുള്ള വിഹിതം നൽകുന്നതിനുവേണ്ടി ആ ഉദ്യോഗാർത്ഥിയെ പ്രായപരിധിയിൽ നിന്നും പബ്ലിക് സർവ്വീസ് കമ്മീഷന് ഒഴിവാക്കാവുന്നതാണ്.

(v) 1958-ലെ കേരളാ സ്റേററ് ആൻഡ് സബോർഡിനേററ് സർവ്വീസസ് റൂൾസ് പാർട്ട് രണ്ടിലെ റൂൾ 9 (എ) 1 അനുസരിച്ച് സംസ്ഥാന ഗവൺമെന്റ് സർവ്വീസിൽ താൽക്കാലികമായി (Provisional) നിയമനം ലഭിച്ചിട്ടുള്ളവർക്ക് (സർവ്വീസിൽ തുടരുന്നവരോ പിരിച്ചുവിടപ്പെട്ടിട്ടുള്ളവരോ ആയിട്ടുള്ളവർ) ഒരു വർഷത്തിൽ കുറയാത്ത സർവ്വീസുള്ള പക്ഷം അവരുടെ താൽക്കാലിക സർവ്വീസിന്റെ ദൈർഘ്യത്തോളം പ്രായപരിധിയിൽ ഇളവ് നൽകുന്നതാണ്. ഈ ആനുകൂല്യം വർക്ക് എസ്ററാബ്ലിഷ്മെന്റ് തസ്തികകളിലും (Work establishment posts) പാർട്ട് ടൈം തസ്തികകളിലും (Part - time posts) താൽക്കാലികമായി സേവനം അനുഷ്ഠിച്ചിട്ടുള്ളവർക്കും ഇപ്പോഴും സേവനം അനുഷ്ഠിച്ചുകൊണ്ടിരിക്കുന്നവർക്കും ലഭിക്കുന്നതാണ്. ഒരിക്കൽ

ആയതിനാൽ ടി അവകാശ സർട്ടിഫിക്കറ്റ് ഒന്നാം കക്ഷി ശ്രീമതി T. പത്മിനിഅമ്മയ്ക്കു നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആ വിവരം ഈ പരസ്യം കേരള ഗവൺമെന്റ് ഗസറ്റിൽ പ്രസിദ്ധം ചെയ്ത് 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ടു രേഖാമൂലം ബോധിപ്പിക്കേണ്ടതാണ്. നിശ്ചിത കാലാവധിക്കുശേഷം ലഭിക്കുന്ന യാതൊരു പരാതികളും പരിഗണിക്കുന്നതല്ല.

ജി. സോമൻ ആശാരി,
നെടുമങ്ങാട്. തഹസീൽദാർ.

## Chirayinkil Taluk

ചിറയിൻകീഴ് താലൂക്ക് കച്ചേരിയിൽ നിന്നും പരസ്യം ചെയ്യുന്നതെന്തെന്നാൽ

(1)

B6-111/82. 1982 ഡിസംബർ 2.

ഇടവാ വില്ലേജിൽ ടി ദേശത്ത് പാറയിൽ ശോഭാമന്ദിരത്തിൽ ശ്രീമതി കെ. ശാന്തകുമാരിഅമ്മ അന്തരിച്ചു പോയി എന്നും പരേത ബാങ്കിൽ പണയംവച്ചിട്ടുള്ള 2,500 രൂപയിൽ താഴെ മാത്രം വരുന്ന തുകയ്ക്കുള്ള സ്വർണ്ണ ഉരുപ്പടി തിരിച്ചെടുക്കുന്നതിന് അവകാശ സർട്ടിഫിക്കറ്റ് നൽകണമെന്നും വിവരിച്ച് പരേതയുടെ ഭർത്താവ് ടിയിൽ ശ്രീ. ജി. ഗോപിനാഥൻപിള്ള ബോധിപ്പിച്ച അപേക്ഷ ഇടവാ വില്ലേജാഫീസർ മുഖാന്തിരം. അവകാശ വിചാരണ നടത്തി വരുത്തിയ റിക്കാർഡുകൾ പരിശോധിച്ചതിൽ ശ്രീമതി കെ. ശാന്തകുമാരിഅമ്മ 24-9-1982-ൽ മരണപ്പെട്ടുപോയതായും പരേത പണയം വച്ചിട്ടുള്ള സ്വർണ്ണ ഉരുപ്പടി തിരിച്ചെടുക്കുന്നതിനുള്ള നിയമാനുസൃതാവകാശികൾ പരേതയുടെ ഭർത്താവ് (1) ശ്രീ. ജി. ഗോപിനാഥൻ പിള്ളയും സന്താനങ്ങളായ (2) ശോഭ 12 വയസ്സ് (3) രാമനക്കുട്ടൻ (10 വയസ്സ്) എന്നിവരും മാത്രമാണെന്നും മറ്റ് അവകാശികൾ ആരും ഇല്ലെന്നും കാണുന്നതിനാലും മൈനർ സന്താനങ്ങൾ അപേക്ഷകന്റെ പൂർണ്ണസംരക്ഷണയിലായതിനാലും പരേത പണയം വച്ചിട്ടുള്ള സ്വർണ്ണ ഉരുപ്പടി തിരിച്ചെടുക്കുന്നതിനുള്ള നിയമാനുസൃതാവകാശി പരേതയുടെ ഭർത്താവ് ശ്രീ. ജി. ഗോപിനാഥൻപിള്ള മാത്രമാണെന്ന് കാണിച്ച് അവകാശ സർട്ടിഫിക്കറ്റ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ഈ പരസ്യം ഗസറ്റിൽ പ്രസിദ്ധം ചെയ്യുന്ന തിയതി മുതൽ 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ടു ഹാജരായി രേഖാമൂലം ബോധിപ്പിക്കേണ്ടതും അവധി കഴിഞ്ഞും തപാൽ മാർഗ്ഗവും വരുന്ന ആക്ഷേപങ്ങളെപ്പറ്റി പരിഗണിക്കുന്നതല്ലാത്തതുമാകുന്നു.

(2)

B5-66/82. 1982 ഡിസംബർ 2.

കിഴാറ്റിങ്ങൽ വില്ലേജിൽ ടി ദേശത്ത് കോണത്തു പുത്തൻ വീട്ടിൽ ശ്രീ. ഗോപാലപിള്ള ബാലകൃഷ്ണപിള്ള ബഹറിനിൽവച്ച് അന്തരിച്ചുപോയി എന്നും പരേതൻ സെക്യൂരിറ്റി ഡിപ്പോസിറ്റ് ഇനത്തിൽ എമിഗ്രേഷൻ ആഫീസിൽ കെട്ടിവച്ചിട്ടുള്ള 1,750 രൂപ തിരികെ കിട്ടുന്നതിന് അവകാശ സർട്ടിഫിക്കറ്റ് നൽകണമെന്നും വിവരിച്ച് പരേതന്റെ മാതാവ് ടിയിൽ ശ്രീമതി എൻ. ഭാർഗ്ഗവി അമ്മ ബോധിപ്പിച്ച അപേക്ഷ കിഴാറ്റിങ്ങൽ വില്ലേജാഫീസർ മുഖാന്തിരം അവകാശവിചാരണ നടത്തി വരുത്തിയ റിക്കാർഡുകൾ പരിശോധിച്ചതിൽ ശ്രീ. ഗോപാലപിള്ള ബാലകൃഷ്ണപിള്ള 25-12-1981-ൽ മരണപ്പെട്ടുപോയതായും പരേതന് ടി ഇനത്തിൽ കിട്ടുവാനുള്ള തുക ലഭിക്കുന്നതിനുള്ള നിയമാനുസൃത അവകാശികൾ പരേതന്റെ മാതാവ് (1) ശ്രീമതി എൻ. ഭാർഗ്ഗവി അമ്മയും പരേതന്റെ സഹോദരങ്ങളായ (2) ജി. പരമേശ്വരൻപിള്ള (50 വയസ്സ്), (3) ശ്രീദേവിഅമ്മ (45 വയസ്സ്), (4) ദേവകിഅമ്മ (42 വയസ്സ്), (5) രാഘവൻപിള്ള (40 വയസ്സ്), (6) ശ്രീധരൻപിള്ള (36 വയസ്സ്), (7) രാജേന്ദ്രൻ (28 വയസ്സ്) എന്നിവരും മാത്രമാണെന്നും പരേതൻ അവിവാഹിതനായിരുന്നു എന്നും മറ്റു അവകാശികൾ ആരും ഇല്ലെന്നും കാണുന്നതിനാലും ഒന്നും, മൂന്നും, നാലും കക്ഷികൾ അവരുടെ അവകാശം രണ്ടാം കക്ഷി പേരിൽ ഒഴിഞ്ഞുകൊണ്ട് മൊഴി രേഖപ്പെടുത്തിയിരിക്കുന്നതിനാലും പരേതന് ടി ഇനത്തിൽ കിട്ടുവാനുള്ള തുക ലഭിക്കുന്നതിനുള്ള നിയമാനുസൃത അവകാശികൾ പരേതന്റെ സഹോദരൻമാരായ രണ്ടാം കക്ഷി ജി. പരമേശ്വരൻപിള്ളയും സ്ഥലത്തില്ലാത്ത അഞ്ചു മുതൽ ഏഴു വരെ കക്ഷികളും മാത്രമാണെന്നു കാണിച്ച് അവകാശ സർട്ടിഫിക്കറ്റ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ഈ പരസ്യം ഗസറ്റിൽ പ്രസിദ്ധം ചെയ്യുന്ന തിയതി മുതൽ 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ടു ഹാജരായി രേഖാമൂലം ബോധിപ്പിക്കേണ്ടതും അവധി കഴിഞ്ഞും തപാൽ മാർഗ്ഗവും വരുന്ന ആക്ഷേപങ്ങളെപ്പറ്റി പരിഗണിക്കുന്നതല്ലാത്തതുമാകുന്നു.

(3)

B6-71/82. 1982 ഡിസംബർ 2.

കരവാരം വില്ലേജിൽ തോട്ടയ്ക്കാട്ട് ദേശത്ത് ചരുവിള വീട്ടിൽ ശ്രീ. എം. സോമൻ അന്തരിച്ചുപോയി എന്നും പരേതൻ സ്റ്റേറ്റ് ബാങ്ക് ഓഫ് ട്രാവൻകൂറിന്റെ കല്ലമ്പലം ശാഖയിൽ നിക്ഷേപിച്ചിട്ടുള്ള 2,500 രൂപയിൽ താഴെ മാത്രം വരുന്ന തുക തിരിച്ചെടുക്കുന്നതിന് അവകാശ സർട്ടിഫിക്കറ്റ് നൽകണമെന്നും വിവരിച്ച് പരേതന്റെ ഭാര്യ കിഴുവലം വില്ലേജിൽ ടി ദേശത്ത് പറവൂർക്കോണം തെക്കേവിള വീട്ടിൽ ശ്രീമതി ജെ. പങ്കജാക്ഷി ബോധിപ്പിച്ച അപേക്ഷ കരവാരം കിഴുവലം-കൂന്തള്ളൂർ വില്ലേജാഫീസർ മുഖാന്തിരം അവകാശവിചാരണ നടത്തിവരുത്തിയ റിക്കാർഡുകൾ പരിശോധിച്ചതിൽ ശ്രീ. എം. സോമൻ 13-7-1982-ൽ മരണപ്പെട്ടുപോയതായും പരേതൻ ടി ബാങ്കിൽ നിക്ഷേപിച്ചിട്ടുള്ള തുക തിരിച്ചെടുക്കുന്നതിനുള്ള നിയമാനുസൃത അവകാശികൾ പരേതന്റെ ഭാര്യ (1) ശ്രീമതി ജെ. പങ്കജാക്ഷിയും, സന്താനങ്ങളായ (2) മണികണ്ഠൻ (16 വയസ്സ്), (3) ഉദയകുമാർ (14 വയസ്സ്), (4) ജോൺസമ്മ (12 വയസ്സ്), (5) ജോണി (9 വയസ്സ്) എന്നിവരും മാത്രമാണെന്നും, മറ്റു അവകാശികൾ ആരും ഇല്ലെന്നും കാണുന്നതിനാലും രണ്ടു മുതൽ അഞ്ചുവരെ കക്ഷികൾ മൈനറുകളായതിനാൽ അപേക്ഷകക്ഷിയായ മാതാവിന്റെ പൂർണ്ണസംരക്ഷണയിലായതിനാലും പരേതൻ ടി ബാങ്കിൽ നിക്ഷേപിച്ചിട്ടുള്ള തുക തിരിച്ചെടുക്കുന്നതിനുള്ള നിയമാനുസൃത അവകാശി പരേതന്റെ ഭാര്യ ശ്രീമതി ജെ. പങ്കജാക്ഷി മാത്രമാണെന്നു കാണിച്ച് അവകാശ സർട്ടിഫിക്കറ്റ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ഈ പരസ്യം ഗസറ്റിൽ പ്രസിദ്ധം ചെയ്യുന്ന തിയതി മുതൽ 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ടു ഹാജരായി രേഖാമൂലം ബോധിപ്പിക്കേണ്ടതും അവധി കഴിഞ്ഞും തപാൽ മാർഗ്ഗവും വരുന്ന ആക്ഷേപങ്ങളെപ്പറ്റി പരിഗണിക്കുന്നതല്ലാത്തതുമാകുന്നു.

എസ്. വാസുദേവൻ,
ആറ്റിങ്ങൽ. തഹസീൽദാർ.

## QUILON DISTRICT

നോട്ടീസ്

സി-11588/82. 1982 ഡിസംബർ 2.

17-11-1982 രാവിലെ 6 മണിമുതൽ വൈകിട്ട് 3 മണിവരെ കൊല്ലം ഹൈസ്കൂൾ ജംഗ്ഷന് സമീപം കണിറം സൂര്യവാർഡ്യാർ ലൈൻസ് കൊല്ലം 13 എന്നു പേരുള്ള വീട്ടിനു മുൻവശം ആരോ ഉപേക്ഷിക്കപ്പെട്ട നിലയിൽ കാണപ്പെട്ട ഹെർക്കുലീസ് ഇനത്തിലുള്ള എം. പി. 6672 എന്ന് ഫ്രെയിം നമ്പരുള്ളതും, വലിയ കാര്യർ ഉള്ളതും, ബെല്ല് ഉള്ളതും പഴക്കം ചെന്നതുമായ സൈക്കിൾ കൊല്ലം വെസ്റ്റ് പോലീസ് അധികാരികൾ കസ്റ്റഡിയിൽ എടുത്ത് മഹസ്സർ തയ്യാറാക്കി ഈ ആഫീസിൽ 18-11-1982-ൽ ഹാജരാക്കിയിട്ടുള്ള

താണ്. ടി സെക്ഷനിലേയ്ക്ക് അവകാശികളായി ആരെങ്കിലും ഉണ്ടെങ്കിൽ ഈ പരസ്യം കേരള ഗവൺമെന്റിന്റെ ഗസററിൽ പരസ്യപ്പെടുത്തുന്ന തീയതി മുതൽ 3 മാസത്തിനകം ഈ ഓഫീസ് മുമ്പാകെ മതിയായ തെളിവ് സഹിതം ഹാജരാകേണ്ടതാണ്. അല്ലാത്തപക്ഷം ടി സെക്ഷൻ നിയമപ്രകാരം ലേലം ചെയ്തു കിട്ടുന്ന തുക സർക്കാരിലേക്ക് മുതൽ കൂട്ടുന്നതാണെന്നുള്ള വിവരം ഇതിനാൽ പരസ്യപ്പെടുത്തിക്കൊള്ളുന്നു.

കൊല്ലം.

കുരുവിള ജോൺ,
റവന്യൂ ഡിവിഷണൽ ആഫീസർ.

## Quilon Taluk

കൊല്ലം താലൂക്കാഫീസിൽ നിന്നും പരസ്യപ്പെടുത്തുന്നത്.

സി2-14828/82. 1982 ഡിസംബർ 2.

കൊല്ലം താലൂക്കിൽ ഇരവിപുരം വില്ലേജിൽ മുണ്ടയ്ക്കൽ ഈസ്റ്റ് വാർഡിൽ കളരിയിൽ മുനിസിപ്പൽ കോളനിയിൽ താമസിച്ച് കൊല്ലം മുനിസിപ്പാലിററിയിൽ സ്കാവഞ്ചർ ആയി ജോലി നോക്കി വരവെ മരണമടഞ്ഞ ശ്രീ. പി. ലക്ഷ്മണന് ഗ്രാററുവിററി, പെൻഷൻ തുടങ്ങിയ ആനുകൂല്യങ്ങൾ ഇനത്തിൽ കിട്ടുവാനുള്ള 2,500 രൂപായിൽ താഴെ വരുന്ന തുക വാങ്ങുവാനായി ടി വീട്ടിൽ ശ്രീമതി മാരത്തിമുനിയമ്മ ബോധിപ്പിച്ചുവന്ന അപേക്ഷ ഇരവിപുരം വില്ലേജാഫീസർമുഖാന്തിരം അവകാശ വിചാരണ നടത്തി, അതിൻപ്രകാരം ശ്രീ. പി. ലക്ഷ്മണൻ 20-2-1982-ൽ മരണമടഞ്ഞതായും ടിയാന് അവകാശികളായി താഴെ പറയുന്നവർ മാത്രമുള്ളതായും ബോദ്ധ്യപ്പെട്ടിരിക്കുന്നു.

| ക്രമ നമ്പർ | അവകാശികളുടെ പേര് | പരേതനു മായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | മാരത്തിമുനിയമ്മ | ഭാര്യ | 42 |
| 2 | പുഷ്പവല്ലി | മകൾ | 11 |
| 3 | കാളിയമ്മ | ,, | 9 |
| 4 | മിരത്ത | ,, | 7 |
| 5 | മുരുകൻ | മകൻ | 5 |
| 6 | ചുടലി | ,, | 27 |

പരേതന്റെ മാതാപിതാക്കൾ ജീവിച്ചിരിപ്പില്ല. മുകളിൽ പറഞ്ഞിരിക്കുന്നവരിൽ രണ്ടു മുതൽ അഞ്ചുവരെ പേരുകാർ മൈനറുകളും 1-ാം പേരുകാരിയുടെ സംരക്ഷണയിൽ കഴിഞ്ഞുവരുന്നതുമാകുന്നു. ആകയാൽ ടി തുക വാങ്ങാനുള്ള അവകാശികൾ ഒന്നാം പേരുകാരിയായ മാരത്തിമുനിയമ്മയും 6-ാം പേരുകാരനായ ചുടലിയും മാത്രമാണെന്ന് കാണിച്ച് അവകാശ സർട്ടിഫിക്കററ് കൊടുക്കുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപം ബോധിപ്പിക്കുവാനുണ്ടെങ്കിൽ ആയത് ഈ പരസ്യം കേരള ഗസററിൽ പ്രസിദ്ധപ്പെടുത്തി കൃത്യം 30 ദിവസത്തിനകം ഈ ആഫീസ് മുമ്പാകെ നേരിട്ട് രേഖാമൂലം ബോധിപ്പിക്കേണ്ടതും, അവധി കഴിഞ്ഞും തപാൽ മാർഗ്ഗവും വരുന്ന ആക്ഷേപങ്ങൾ പരിഗണനാർഹമല്ലാത്തതുമാകുന്നു.

കൊല്ലം.

(ഒപ്പ്)
തഹശീൽദാർ.

---

## Pathanapuram Taluk

പത്തനാപുരം താലൂക്കാഫീസിൽനിന്നും പരസ്യപ്പെടുത്തുന്നത്.

(1)

No. C2-7305/82. 1982 ഡിസംബർ 3.

പത്തനാപുരം താലൂക്കിൽ, ഏരൂർ വില്ലേജിൽ തണ്ണിക്കൽ പുത്തൻ വീട്ടിൽ കെ. അർജ്ജുനൻ പിള്ള 2-9-1982-ൽ മരിച്ചുപോയതായും ടിയാന് സർക്കാരിൽ നിന്നും കിട്ടുവാനുള്ള ശമ്പള കുടിശ്ശികയും, പെൻഷൻ കുടിശ്ശികയും മററാനുകൂല്യങ്ങളും വാങ്ങുന്നതിന് ഒരു അവകാശ സർട്ടിഫിക്കററ് കിട്ടണമെന്നു കാണിച്ച് പരേതന്റെ ഭാര്യ ശ്രീമതി എൻ. ലക്ഷ്മിക്കുട്ടിഅമ്മ സമർപ്പിച്ച അപേക്ഷയിന്മേൽ ഏരൂർ വില്ലേജാഫീസർ മുഖേന അവകാശ വിചാരണ നടത്തിയതിൽ താഴെ പറയുന്നവർ അവകാശികളാണെന്നു കാണുന്നു.

| | | | വയസ്സ് |
|---|---|---|---|
| 1 | എൻ. ലക്ഷ്മിക്കുട്ടിഅമ്മ | ഭാര്യ | 52 |
| 2 | മോഹന | മകൾ | 28 |
| 3 | ഗോപാലകൃഷ്ണൻ നായർ | മകൻ | 24 |
| 4 | എൻ. സുചിത്രാമ്മ | മകൾ | 18 |
| 5 | രാധാകൃഷ്ണൻ നായർ | മകൻ | 15 |
| 6 | അനിൽ കുമാർ | ,, | 10 |

2-ം, 3-ം, 4-ം അവകാശികൾ അവർക്കുള്ള അവകാശം അപേക്ഷക പേരിൽ ഒഴിഞ്ഞു കൊടുത്തുകൊണ്ട് രേഖാമൂലം മൊഴി ബോധിപ്പിച്ചിട്ടുണ്ട്. 5-ഉം 6-ഉം അവകാശികൾ മൈനറുകളും മാതാവിന്റെ സംരക്ഷണയിലുമാണ്. അതിനാൽ അപേക്ഷകയും പരേതന്റെ ഭാര്യയുമായ ശ്രീമതി എൻ. ലക്ഷ്മിക്കുട്ടിഅമ്മ പരേതന്റെ അവകാശിയാണെന്നു കാണിച്ച് ഒരു സർട്ടിഫിക്കററ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപം ഉള്ളപക്ഷം ആയത് ഈ പരസ്യം കേരളാ ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ടു ഹാജരാക്കിക്കൊള്ളണം. തപാൽ മാർഗ്ഗവും അവധി കഴിഞ്ഞും കിട്ടുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ല.

(2)

നമ്പർ സി2-7231/82. 1982 ഡിസംബർ 3.

പത്തനാപുരം താലൂക്കിൽ തലവൂർ വില്ലേജിൽ മഞ്ഞക്കാല മുറിയിൽ ചിററയിൽ തെക്കേക്കര വീട്ടിൽ സി. കല്യാണിയമ്മ 19-10-1982-ൽ മരിച്ചുപോയതായും പരേതയ്ക്ക് പത്തനാപുരം സബ് ട്രഷറിയിൽ നിക്ഷേപം ഉള്ള 1507 രൂപ 25 പൈസ തിരികെ പിടുക്കുന്നതിന് ഒരു അവകാശ സർട്ടിഫിക്കററ് കിട്ടണമെന്നു കാണിച്ച് പരേതയുടെ മകൻ ആയ ശ്രീ. കെ. ഗോവിന്ദപ്പിള്ളയും കെ. ഭവാനിഅമ്മയും കൂടി സമർപ്പിച്ച അപേക്ഷയിന്മേൽ തലവൂർ വില്ലേജാഫീസർ മുഖേന അവകാശ വിചാരണ നടത്തിയതിൽ താഴെ പറയുന്നവർ അവകാശികളാണെന്ന് കാണുന്നു.

| | | |
|---|---|---|
| 1 | കെ. ഗോവിന്ദപ്പിള്ള | മകൻ |
| 2 | കെ. ഭാരതി അമ്മ | മകൾ |

പരേതയുടെ ഭർത്താവ് ജീവിച്ചിരിപ്പില്ല. അതിനാൽ അപേക്ഷകരും പരേതയുടെ മക്കളുമായ മുകളിൽ പറഞ്ഞിരിക്കുന്ന രണ്ടു പേരും അവകാശികളാണെന്ന് കാണിച്ച് ഒരു സർട്ടിഫിക്കററ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ള പക്ഷം ആയത് ഈ പരസ്യം കേരളാ ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ടു ഹാജരാക്കിക്കൊള്ളണം. തപാൽ മാർഗ്ഗവും അവധി കഴിഞ്ഞും കിട്ടുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ല.

(3)

No. C2-6609/82. 1982 ഡിസംബർ 3.

പത്തനാപുരം താലൂക്കിൽ പുനലൂർ വില്ലേജിൽ മാർക്കററു വാർഡിൽ കാഞ്ഞിയിൽ വീട്ടിൽ കൊച്ചുകുഞ്ഞു ഉണ്ണിക്ക് സ്റ്റേററ് ബാങ്കിൽ നിക്ഷേപം ഉണ്ടായിരുന്ന Rs 357.55 പൈസയും ആയതിന്റെ പലിശയും തന്റെ മരണശേഷം ടി തുക സഹോദരനും സഹോദരന്റെ ഭാര്യയായ സാറാമ്മ മാത്യുവിനും സഹോദരന്റെ മകനായ ശാമുവേലിനും കിട്ടുന്നതിനുവേണ്ടി 1977-ൽ 30-ാം നമ്പരായി ഒരു വിൽപത്രം രജിസ്റ്റർ ചെയ്തിട്ടുള്ളതും എന്നാൽ ടി വിൽപത്രത്തിൽ പറയുന്ന ഒന്നാം പേരുകാരനായ മാത്യു 18-9-1982-ൽ മരിച്ചുപോയതിനാൽ ടി തുക തിരികെ പിടുക്കുന്നതിന് അവകാശസർട്ടിഫിക്കററ് കിട്ടണമെന്നു കാണിച്ച് മാത്യുവിന്റെ ഭാര്യ ശ്രീമതി സാറാമ്മ മാത്യു സമർപ്പിച്ച അപേക്ഷയിന്മേൽ പുനലൂർ വില്ലേജാഫീസർ മുഖേന അന്വേഷണം നടത്തിയതിൽ താഴെ പറയുന്ന പേരുകാർ അവകാശികളാണെന്നു കാണുന്നു.

| | | | വയസ്സ് |
|---|---|---|---|
| 1 | കൊച്ചുകുഞ്ഞുണ്ണി | മരിച്ചു | |
| 2 | സാറാമ്മ മാത്യു | | 52 |
| 3 | ശാമുവൽ | | 16 |

3-ാം അവകാശി മൈനറും മാതാവിന്റെ സംരക്ഷണയിലുമാണ്. ആയതിനാൽ മി തുക വാങ്ങുന്നതിന് ശ്രീമതി സാറാമ്മ മാത്യു അവകാശിയാണെന്നു കാണിച്ച് ഒരു സർട്ടിഫിക്കറ്റ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപം ഉള്ളപക്ഷം ആയത് ഈ പരസ്യം കേരളാ ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ടു ഹാജരാക്കിക്കൊള്ളണം. തപാൽ മാർഗ്ഗവും അവധി കഴിഞ്ഞും കിട്ടുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ല.

(4)

No. C2-6735/82. 1982 നവംബർ 25.

പത്തനാപുരം താലൂക്കിൽ പട്ടാഴി വില്ലേജിൽ ആലുവിള പുത്തൻവീട്ടിൽ എ. ജെ. ജോർജ്ജ് 29-5-1982-ൽ മരിച്ചുപോയതായും പരേതൻ അടൂർ ബാങ്കിൽവെച്ചിട്ടുള്ള പണയ ഉരുപ്പടിയും മറ്റും തിരിച്ചെടുക്കുന്നതിന് അവകാശ സർട്ടിഫിക്കറ്റ് കിട്ടണമെന്നുകാണിച്ചു പരേതന്റെ ഭാര്യ ശ്രീമതി ഏലിയാമ്മ ജോർജ്ജ് സമർപ്പിച്ച അപേക്ഷയിൻമേൽ പട്ടാഴി വില്ലേജാഫീസർ മുഖേന അവകാശ വിചാരണ നടത്തിയതിൽ താഴെ പറയുന്നവർ അവകാശികളാണെന്നു കാണുന്നു.

| | | | വയസ്സ് |
|---|---|---|---|
| 1 | ഏലിയാമ്മ ജോർജ്ജ് | ഭാര്യ | 48 |
| 2 | ഏൽസി | മകൾ | 28 |
| 3 | രാജു | മകൻ | 25 |
| 4 | ഗ്രേസി | മകൾ | 21 |
| 5 | ലൗസി | ,, | 19 |
| 6 | സക്കു | ,, | 17 |
| 7 | ഷാജി | മകൻ | 15 |
| 8 | ജെസ്സി | മക്കൾ | 11 |
| 9 | ഡെയ്സി | ,, | 9 |
| 10 | ചേച്ച | മാതാവ് | 80 |

പരേതന്റെ പിതാവ് ജീവിച്ചിരിപ്പില്ല. 2-ം 4-ം അവകാശികളെ ക്രിസ്തീയ നിയമപ്രകാരം വിവാഹം കഴിച്ചയച്ചിട്ടുള്ളതാണ്. 3-ഉം 5-ഉം 9-ഉം അവകാശികൾ അവർക്കുള്ള അവകാശം അപേക്ഷക പേരിൽ കൊടുക്കുന്നതിന് രേഖാമൂലം മൊഴി ബോധിപ്പിച്ചിട്ടുണ്ട്. 6 മുതൽ 8 വരെ അവകാശികൾ മൈനറുകളും മാതാവിന്റെ സംരക്ഷണയിലുമാണ്. അതിനാൽ അപേക്ഷകയും പരേതന്റെ ഭാര്യയുമായ ശ്രീമതി ഏലിയാമ്മ ജോർജ്ജ് പരേതന് കിട്ടുവാനുള്ള എല്ലാ ആനുകൂല്യങ്ങൾക്കും അവകാശിയാണെന്നുകാണിച്ച് ഒരു സർട്ടിഫിക്കറ്റ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപം ഉള്ളപക്ഷം ആയത് ഈ പരസ്യം കേരളാഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ഹാജരാക്കിക്കൊള്ളണം. തപാൽ മാർഗ്ഗം കിട്ടുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ല.

(5)

No. C2. 6916/82. 1982 നവംബർ 25.

പത്തനാപുരം താലൂക്കിൽ, തലവൂർ വില്ലേജിൽ മാത്യോട്ടു വീട്ടിൽ കുഞ്ഞുരാമൻപിള്ള എന്നു വിളിക്കുന്ന വി. രാമൻപിള്ള ഫോറസ്റ്റ് ഡിപ്പാർട്ടുമെന്റിൽ ജോലിനോക്കി വരവെ 22-6-1982-ൽ മരിച്ചുപോയതായും പരേതന് സർക്കാരിൽ നിന്നും കിട്ടുവാനുള്ള 2,500 രൂപയിൽ താഴെ വരുന്ന തുക വാങ്ങുന്നതിന് അവകാശ സർട്ടിഫിക്കറ്റ് കിട്ടണമെന്നു കാണിച്ച് പരേതന്റെ ഭാര്യ ശ്രീമതി ബി. കുസുമകുമാരി അമ്മ സമർപ്പിച്ച അപേക്ഷയിൻമേൽ അന്വേഷണം നടത്തിയതിൽ താഴെ പറയുന്നവർ അവകാശികളാണെന്ന് കാണുന്നു.

| | | | വയസ്സ് |
|---|---|---|---|
| 1 | ബി. കുസുമകുമാരിഅമ്മ | ഭാര്യ | 24 |
| 2 | നാരായണിഅമ്മ കല്യാണിഅമ്മ | മാതാവ് | 78 |
| 3 | അനീഷ് | മകൻ | 2 |

പരേതന്റെ പിതാവ് ജീവിച്ചിരിപ്പില്ല. 3-ാം അവകാശി മൈനറും മാതാവിന്റെ സംരക്ഷണയിലുമാണ്. അതിനാൽ അപേക്ഷകിയും പരേതന്റെ ഭാര്യയുമായ ശ്രീമതി ബി. കുസുമകുമാരി അമ്മയും മാതാവും പരേതന്റെ അവകാശികളാണെന്നു കാണിച്ച് ഒരു സർട്ടിഫിക്കറ്റ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപം ഉള്ളപക്ഷം ആയത് ഈ പരസ്യം കേരളാ ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ടു ഹാജരാക്കിക്കൊള്ളണം. തപാൽ മാർഗ്ഗം കിട്ടുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ല.

എം. ജോർജ്ജ് ഇപ്പൻ,
തഹശീൽദാർ.

താലൂക്കാഫീസ്,
പത്തനാപുരം.

## Pathanamthitta Taluk

പരസ്യം

(1)

ബി6-12074/82. 1982 ഡിസംബർ 1.

പത്തനംതിട്ട താലൂക്കിൽ പത്തനംതിട്ട വില്ലേജിൽ വലഞ്ചുഴി മുറിയിൽ ലേഖാഭവനത്തിൽ എൻ. കെ. ശ്രീധരൻ 14-9-1981-ൽ മരിച്ചുപോയി എന്നും ടിയാന് ശമ്പളകുടിശിഖ, ഗ്രാറ്റുവിറ്റി മുതലായ ഇനങ്ങളിൽ ലഭിക്കുവാനുള്ള ഉദ്ദേശം 1,500 രൂപ വാങ്ങുന്നതിന് ഒരു അവകാശ സർട്ടിഫിക്കറ്റ് കിട്ടണമെന്നും കാണിച്ച് പരേതന്റെ ഭാര്യ ടി വീട്ടിൽ കെ. ശ്യാമള ബോധിപ്പിച്ച അപേക്ഷ പത്തനംതിട്ട വില്ലേജാഫീസർ മുഖേന അവകാശ വിചാരണ നടത്തിച്ചു വരുത്തിയ റിക്കാർഡുകൾ പരിശോധിച്ചതിൽ പരേതന്റെ അവകാശികൾ താഴെ പേരുവിവരം പറയുന്നവർ ആണെന്ന് അറിവായിരിക്കുന്നു.

| ക്രമ നമ്പർ | പേരുവിവരം | പരേതനുമായുള്ള ബന്ധം |
|---|---|---|
| 1 | കൊച്ചുകുഞ്ഞ് | പിതാവ് |
| 2 | പാർവതി | മാതാവ് |
| 3 | കെ. ശ്യാമള | ഭാര്യ |
| 4 | ലേഖ | മകൾ |
| 5 | രേഖ | മകൾ |

മക്കൾ രണ്ടുപേരും മൈനറാണ്. മാതാപിതാക്കൾ മേൽപറഞ്ഞ ഇനങ്ങളിൽ കിട്ടുവാനുള്ള തുക പരേതന്റെ ഭാര്യ ശ്രീമതി കെ. ശ്യാമള വാങ്ങുന്നതിനു സമ്മതിച്ച് മൊഴി രേഖപ്പെടുത്തിയിട്ടുണ്ട്. ആയതിനാൽ മേൽപ്പറഞ്ഞ ഇനങ്ങളിൽ കിട്ടുവാനുള്ള തുക വാങ്ങുന്നതിന് ഒരു അവകാശസർട്ടിഫിക്കറ്റ് ശ്രീമതി കെ. ശ്യാമള പേരിൽ കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം ഗസറ്റിൽ പ്രസിദ്ധം ചെയ്യുന്ന തീയതി മുതൽ 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ടു ഹാജരായി രേഖാമൂലം ബോധിപ്പിച്ചുകൊള്ളണം.

താമസിച്ചും തപാലിലും ലഭിക്കുന്ന ആക്ഷേപങ്ങൾ സ്വീകാര്യമല്ല.

(2)

ബി6-8045/82. 1982 നവംബർ 30.

പത്തനംതിട്ട താലൂക്കിൽ ഓമല്ലൂർ വില്ലേജിൽ കൈതനിക്കര മുറിയിൽ വൃന്ദാവൻ വീട്ടിൽ എം.എൻ. ഗോപാലൻ നായർ 23-5-1981-ൽ മരിച്ചുപോയി എന്നും ടിയാൻ പത്തനംതിട്ടസ്റ്റേറ്റുബാങ്കിൽ നിക്ഷേപിച്ചിട്ടുള്ള 1,702 രൂപ തിരിച്ചു വാങ്ങുന്നതിന് ഒരു അവകാശ സർട്ടിഫിക്കറ്റ് കിട്ടണമെന്നും കാണിച്ച് പരേതന്റെ മകൻ വി.ജി. ശ്രീകുമാർ ബോധിപ്പിച്ച അപേക്ഷ ഓമല്ലൂർ വില്ലേജാഫീസർ മുഖേന അവകാശവിചാരണ നടത്തിച്ചു വരുത്തിയ റിക്കാർഡുകൾ പരിശോധിച്ചതിൽ പരേതന്റെ അവകാശികൾ താഴെ പേരുവിവരം പറയുന്നവരാണെന്ന് അറിവായിരിക്കുന്നു.

| ക്രമ നമ്പർ | പേരുവിവരം | പരേതനുമായുള്ള ബന്ധം |
|---|---|---|
| 1 | റ്റി. ചെല്ലമ്മ | ഭാര്യ |
| 2 | വി.ജി. ശ്രീകുമാർ | മകൻ |

| ക്രമ നമ്പർ | പേരുവിവരം | പരേതനു മായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 3 | പി. ജി. പ്രതാപചന്ദ്രൻ നായർ | മകൻ | |
| 4 | റ്റി. ജി. അശോകൻ നായർ | ,, | |
| 5 | വി. ജി. അജയകുമാർ | ,, | |
| 6 | വി. ജി. വിജയകുമാർ | ,, | |
| 7 | വി. ജി. ഗോപകുമാർ | ,, | |

മക്കൾ 5 പേരും, (3 മുതൽ 7 വരെ പേരുകാർ) ഭാര്യയും, ടി ഇനത്തിൽ കിട്ടുവാനുള്ള തുക, പരേതന്റെ മകൻ വി. ജി. ശ്രീകുമാർ വാങ്ങുന്നതിനു സമ്മതിച്ച് മൊഴി രേഖപ്പെടുത്തിയിട്ടുണ്ട്. ആയതിനാൽ മേൽപ്പറഞ്ഞ തുക വാങ്ങുന്നതിന് ഒരു അവകാശസർട്ടിഫിക്കറ്റ് ശ്രീ. വി. ജി. ശ്രീകുമാർ പേരിൽ കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ള പക്ഷം ആയത് ഈ പരസ്യം ഗസറ്റിൽ പ്രസിദ്ധം ചെയ്യുന്ന തീയതി മുതൽ 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ടു ഹാജരായി രേഖാമൂലം ബോധിപ്പിച്ചുകൊള്ളണം.

താമസിച്ചും തപാലിലും ലഭിക്കുന്ന ആക്ഷേപങ്ങൾ സ്വീകാര്യമല്ല.

(3)

സി6-10404/82. 1982 ഡിസംബർ 1.

പത്തനംതിട്ട താലൂക്കിൽ ചെന്നീർക്കര വില്ലേജിൽ പുത്തൻ വീട്ടിൽ പി. എം. തോമസ് 9-1-1980-ൽ മരിച്ചുപോയി എന്നും ടിയാൻ സ്റ്റേറ്റ് ബാങ്ക് ഓഫ് ട്രാവൻകൂറിന്റെ തുമ്പമൺ ശാഖയിൽ നിക്ഷേപിച്ചിരുന്ന ഉദ്ദേശം 2,500 രൂപയിൽ കവിയാത്ത തുക തിരിച്ചു വാങ്ങുന്നതിന് ഒരു അവകാശ സർട്ടിഫിക്കറ്റ് കിട്ടണമെന്നും കാണിച്ച് പരേതന്റെ ഭാര്യ ടി വീട്ടിൽ ശോശാമ്മ ബോധിപ്പിച്ച അപേക്ഷ ചെന്നീർക്കര വില്ലേജാഫീസർമുഖേന അവകാശ വിചാരണ നടത്തിച്ചു വരുത്തിയ റിക്കാർഡുകൾ പരിശോധിച്ചതിൽ പരേതന്റെ അവകാശികൾ താഴെ പേരുവിവരം പറയുന്നവർ ആണെന്നു അറിവായിരിക്കുന്നു.

| ക്രമ നമ്പർ | പേരുവിവരം | പരേതനുമായുള്ള ബന്ധം |
|---|---|---|
| 1 | ശോശാമ്മ | ഭാര്യ |
| 2 | ഷർലി തോമസ് | മകൾ |
| 3 | ഷാജു തോമസ് | മകൻ |
| 4 | ഷൈനി തോമസ് | മകൾ |

ഇതിൽ 2-ാം പേരുകാരി മകളെ ക്രിസ്തീയ മതാചാര പ്രകാരം വിവാഹം കഴിപ്പിച്ചു അന്യദേശത്തിൽ താമസമാണ്. മൂന്നാം പേരുകാരൻ മകൻ, ടി ഇനത്തിൽ കിട്ടുവാനുള്ള തുക പരേതന്റെ ഭാര്യയും ശേഷം പേരുകാരുടെ മാതാവുമായ ശോശാമ്മ വാങ്ങുന്നതിന് സമ്മതിച്ച് മൊഴി രേഖപ്പെടുത്തിയിട്ടുണ്ട്. 4-ാം പേരുകാരി മൈനറാണ്. മൈനറിന്റെ സംരക്ഷണം മാതാവിനാകയാൽ മേൽപ്പറഞ്ഞ തുക വാങ്ങുന്നതിന് ഒരു അവകാശ സർട്ടിഫിക്കറ്റ് ശ്രീമതി ശോശാമ്മ പേരിൽ കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈപരസ്യം ഗസറ്റിൽ പ്രസിദ്ധം ചെയ്യുന്ന തീയതി മുതൽ 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ടു ഹാജരായി രേഖാമൂലം ബോധിപ്പിച്ചുകൊള്ളണം.

താമസിച്ചും തപാലിലും ലഭിക്കുന്ന ആക്ഷേപങ്ങൾ സ്വീകാര്യമല്ല.

താലൂക്കാഫീസ്, പത്തനംതിട്ട.

എം. എൻ. ശ്രീധരൻ നായർ,
തഹശീൽദാർ.

തിരുത്തൽ പരസ്യം

B6-12371/81. 1982 ഡിസംബർ 6.

ഈ ആഫീസിലെ B6-12371/81-ാം നമ്പരായി 6-4-1982-ലെ ഗസറ്റിൽ 701-ാം നമ്പർ പേജിൽ പ്രസിദ്ധീകരിച്ചിരുന്ന പരസ്യത്തിൽ സ്റ്റേറ്റ് ബാങ്ക് ഓഫ് ട്രാവൻകൂറിന്റെ പത്തനംതിട്ട ശാഖയിൽ നിക്ഷേപിച്ചിട്ടുള്ള എന്നതിനു പകരം സ്റ്റേറ്റ് ബാങ്ക് ഓഫ് ട്രാവൻകൂർ മൈലപ്രാ എന്ന് തിരുത്തി വായിക്കേണ്ടതാണ്.

പത്തനംതിട്ട.

എം. എൻ. ശ്രീധരൻ നായർ,
തഹശീൽദാർ.

# ALLEPPEY DISTRICT

## Ambalapuzha Taluk

അമ്പലപ്പുഴ താലൂക്കാഫീസിൽനിന്നും പരസ്യപ്പെടുത്തുന്നത്.

(1)

നമ്പർ സി3-10652/82. 1982 ഡിസംബർ 2.

അമ്പലപ്പുഴ താലൂക്കിൽ ആലപ്പുഴ കിഴക്കു വില്ലേജിൽ മുല്ലക്കൽ വാർഡിൽ ദേവരാജ് ഭവനത്തിൽ എസ്. ദേവരാജ് തന്റെ പിതാവായ ശെൽവശേഖരൻ 6-3-1981-ൽ മരിച്ചുപോയി എന്നും പരേതൻ നെടുങ്ങാടി ബാങ്കിൽ പണയം വച്ചിട്ടുള്ള 1100 രൂപയുടെ സ്വർണ്ണ ഉരുപ്പടികളും ലോഡ് കൃഷ്ണ ബാങ്കിൽ പണയം വെച്ചിട്ടുള്ള 1170 രൂപയുടെ ഉരുപ്പടികളും തിരിച്ചെടുക്കുന്നതിനുള്ള അവകാശ സർട്ടിഫിക്കറ്റ് നൽകണമെന്നു കാണിച്ച് ബോധിപ്പിച്ച അപേക്ഷ ആലപ്പുഴ കിഴക്കു വില്ലേജ് ആഫീസർ മുഖാന്തിരം അന്വേഷണം നടത്തിയതിലും ബന്ധപ്പെട്ട റിക്കാർഡുകൾ പരിശോധിച്ചതിലും അപേക്ഷകന്റെ പിതാവായ ശെൽവശേഖരൻ 6-3-1981-ൽ മരിച്ചുപോയി എന്നും അനന്തരാവകാശികളായി താഴെ പറയുന്നവരാണുള്ളതെന്നും അറിയുന്നു.

| | | | വയസ്സ് |
|---|---|---|---|
| 1 | മരതകവല്ലി | ഭാര്യ | |
| 2 | ദേവരാജൻ | മകൻ | 17 |
| 3 | മുരളി | ,, | 16 |
| 4 | രവികുമാർ | ,, | 14 |
| 5 | ഉമ | മകൾ | 11 |
| 6 | രജനി | ,, | 7 |

മേൽപ്പറഞ്ഞിട്ടുള്ള സ്വർണ്ണ ഉരുപ്പടികൾ തിരിച്ചെടുക്കുന്നതിനുള്ള അനന്തരാവകാശികൾ ടി ആളുകളാണെന്ന് കാണിച്ച് സർട്ടിഫിക്കറ്റ് നൽകുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ടു രേഖാമൂലം ഹാജരാക്കേണ്ടതാണ്. അവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും ലഭിക്കുന്ന ആക്ഷേപങ്ങൾ യാതൊരു കാരണവശാലും പരിഗണിക്കുന്നതല്ല.

(2)

നമ്പർ സി3-10653/82. 1982 ഡിസംബർ 2.

അമ്പലപ്പുഴ താലൂക്കിൽ, പുന്നപ്ര വില്ലേജിൽ വണ്ടാനം മുറിയിൽ വൃക്ഷവിലാസം തോപ്പിൽ വീട്ടിൽ 1 കുഞ്ഞുകാളി ജാനകി, 2. വസുമതി കെ. 3. പുഷ്പവല്ലി, 4. ഓമന എന്നിവർ ചേർന്ന് 1-ാം പേരുകാരിയുടെ ഭർത്താവും 2 മുതൽ 4 വരെ പേരുകാരുടെ പിതാവുമായ അയ്യപ്പൻ കൃഷ്ണൻ 18-9-1982-ൽ മരിച്ചുപോയി എന്നും പരേതൻ സ്റ്റേറ്റ് ബാങ്ക് ഓഫ് ട്രാവൻകൂറിന്റെ വണ്ടാനം ശാഖയിൽ നിക്ഷേപിച്ചിട്ടുള്ള 529 രൂപ 20 പൈസ കൈപ്പറ്റുന്നതിനുള്ള അവകാശ സർട്ടിഫിക്കറ്റ് നൽകണമെന്നു കാണിച്ച് ബോധിപ്പിച്ച അപേക്ഷ പുന്നപ്ര വില്ലേജാഫീസർ മുഖാന്തിരം അന്വേഷണം നടത്തിയതിലും ബന്ധപ്പെട്ട റിക്കാർഡുകൾ പരിശോധിച്ചതിലും ടി അയ്യപ്പൻ കൃഷ്ണൻ 18-9-1982-ൽ മരിച്ചുപോയി എന്നും, അനന്തരാവകാശികളായി മേൽപ്പറഞ്ഞ 1 മുതൽ 4 വരെ പേരുകാരാണ് ഉള്ളതെന്നും അറിയുന്നു. ടി അവകാശികളിൽ 2 മുതൽ 4 വരെ പേരുകാരും പരേതന്റെ മക്കളുമായ വസുമതി (45 വയസ്സ്) പുഷ്പവല്ലി (34 വയസ്സ്) ഓമന (29 വയസ്സ്) എന്നിവർ തങ്ങൾക്കുള്ള അവകാശം മാതാവായ കുഞ്ഞുകാളി ജാനകിക്ക്

കഴിഞ്ഞുകൊടുത്ത് സമ്മതിച്ച് മൊഴി നൽകിയിട്ടുള്ളതിനാൽ പരേതനായ അയ്യപ്പൻ കൃഷ്ണൻ സ്റ്റേറ്റ് ബാങ്ക് ഓഫ് ട്രാവൻകൂറിന്റെ ഹരിപ്പാട് ശാഖയിൽ നിക്ഷേപിച്ചിട്ടുള്ള 529 രൂപ 20 പൈസ കൈപ്പറ്റുന്നതിനുള്ള അവകാശി ടിയാന്റെ ഭാര്യയായ കുഞ്ഞുകാളി ജാനകി ആണെന്നു കാണിച്ച് സർട്ടിഫിക്കറ്റു നൽകുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ രേഖാമൂലം നേരിട്ടു ഹാജരാകേണ്ടതാണ്. അവധികഴിഞ്ഞും തപാൽമാർഗ്ഗമായും ലഭിക്കുന്ന ആക്ഷേപങ്ങൾ യാതൊരു കാരണവശാലും പരിഗണിക്കുന്നതല്ല.

(ഒപ്പ്)
അമ്പലപ്പുഴ. തഹശീൽദാർ.

---

## Thiruvalla Taluk

പരസ്യം

(1)

സി8-11973/82. 1982 ഡിസംബർ 2.

തിരുവല്ലാ താലൂക്കിൽ തിരുവല്ലാ വില്ലേജിൽ കാട്ടൂക്കര മുറിയിൽ തളിപ്പറമ്പ് വടക്കേതിൽ കെ. നാരായണമാരാർ 25-1-1981-ൽ നിര്യാതനായി എന്നും ടിയാന്റെ പേരിൽ പെൻഷൻ കുടിശ്ശിക ഇനത്തിൽ 200 രൂപയും സ്റ്റേറ്റ് ബാങ്ക് ഓഫ് ട്രാവൻകൂറിന്റെ തിരുവല്ലാ ബ്രാഞ്ചിൽ ഡിപ്പോസിറ്റ് ചെയ്തിട്ടുള്ള 437 രൂപ 70 പൈസയും ലഭിക്കുന്നതിനു വേണ്ടി അവകാശ സർട്ടിഫിക്കറ്റ് നൽകണമെന്നു കാണിച്ച് ടിയാന്റെ ഭാര്യ കെ. തങ്കമ്മ സമർപ്പിച്ച അപേക്ഷ തിരുവല്ലാ വില്ലേജാഫീസർ മുഖാന്തിരം അവകാശ വിചാരണ നടത്തിവരുത്തിയ റിക്കാർഡുകൾ പരിശോധിച്ചതിൽ ടിയാന്റെ അവകാശികളായി

| | | വയസ്സ് | |
|---|---|---|---|
| 1 | കെ. തങ്കമ്മ | | ഭാര്യ |
| 2 | രാധാദേവി | 39 | മക്കൾ |
| 3 | താരാദേവി | 37 | |
| 4 | ജയകുമാരി | 36 | |
| 5 | എൻ. ശിവരാജൻ | 35 | |
| 6 | എൻ. പാർത്ഥസാരഥി | 33 | |
| 7 | റ്റി. വി. വിജയമോഹിനി | 30 | |

എന്നിവർ മാത്രമുള്ളതായും ഇതിൽ 2 മുതൽ 7 വരെയുള്ള കക്ഷികൾ ടി തുക ഒന്നാം കക്ഷി വാങ്ങുന്നതിനു സമ്മതിച്ച് മൊഴി തന്നിട്ടുള്ളതാണ്. ആയതിനാൽ പരേതനായ കെ. നാരായണമാരാരുടെ പേരിൽ മുകളിൽ വിവരിച്ച പ്രകാരം കിട്ടുവാനുള്ള തുക വാങ്ങുന്നതിനുള്ള നിയമാനുസൃത അവകാശി ടിയാന്റെ ഭാര്യ കെ. തങ്കമ്മയാണെന്നു കാണിച്ച് അവകാശസർട്ടിഫിക്കറ്റ് നൽകുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് പരസ്യം ഗസറ്റിൽ പരസ്യപ്പെടുത്തി 30 ദിവസത്തിനകം രേഖാമൂലം തഹശീൽദാർ മുമ്പാകെ ബോധിപ്പിച്ചുകൊള്ളണം. കാലാവധി കഴിഞ്ഞും തപാലിലും കിട്ടുന്ന പരാതികൾ പരിഗണിക്കുന്നതല്ല.

(2)

സി8-10834/82. 1982 ഡിസംബർ 2.

തിരുവല്ലാ താലൂക്കിൽ പെരിങ്ങര വില്ലേജിൽ കൊച്ചുവാഴ്‌വേലിൽ വീട്ടിൽ എ. എൻ. ഹരിദാസ് നിര്യാതനായി എന്നും ടിയാന്റെ പേരിൽ പ്രോവിഡന്റ് ഫണ്ട്, ഗ്രാറ്റുവിറ്റി മുതലായ ആനുകൂല്യങ്ങളായി കിട്ടുവാനുള്ള 5,000 രൂപയിൽ താഴെ വരുന്ന തുക വാങ്ങുന്നതിനുവേണ്ടി അവകാശസർട്ടിഫിക്കറ്റ് നൽകണമെന്നു കാണിച്ച് ടിയാന്റെ മാതാവ് ടിയിൽ എ. സി. തങ്കമ്മ ബോധിപ്പിച്ച അപേക്ഷ പെരിങ്ങര വില്ലേജ് ആഫീസർ മുഖാന്തിരം അവകാശവിചാരണ നടത്തി വരുത്തിയ റിക്കാർഡുകൾ പരിശോധിച്ചതിൽ ടി എ. എൻ. ഹരിദാസ് 15-7-1982-ൽ മസ്കറ്റിൽ വച്ച് നിര്യാതനായി എന്നും ടിയാന്റെ അവകാശികളായി

| | | |
|---|---|---|
| 1 | എ. സി. തങ്കമ്മ | മാതാവ് |
| 2 | റ്റി. ശ്യാമളാദേവി | സഹോദരി |
| 3 | കെ. പി. കൃഷ്ണകുമാർ | സഹോദരൻ |

എന്നിവർ മാത്രമുള്ളതായും ഇതിൽ രണ്ടും മൂന്നും കക്ഷികൾ ടി തുക ഒന്നാം കക്ഷി വാങ്ങുന്നതിനു സമ്മതിച്ച് മൊഴി തന്നിട്ടുള്ളതും ആയതിനാൽ ടി എ. എൻ. ഹരിദാസിന്റെ പേരിൽ മുകളിൽ വിവരിച്ച പ്രകാരം കിട്ടുവാനുള്ള 5,000 രൂപയിൽ താഴെ വരുന്ന തുക വാങ്ങുന്നതിനുള്ള അവകാശി ടിയാന്റെ മാതാവ് എ. സി. തങ്കമ്മയാണെന്നു കാണിച്ച് അവകാശ സർട്ടിഫിക്കറ്റ് നൽകുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം ഗസറ്റിൽ പരസ്യപ്പെടുത്തി 30 ദിവസത്തിനകം രേഖാമൂലം തഹശീൽദാർ മുമ്പാകെ ബോധിപ്പിച്ചുകൊള്ളണം. കാലാവധി കഴിഞ്ഞും തപാലിലും കിട്ടുന്ന പരാതികൾ പരിഗണിക്കുന്നതല്ല.

(3)

സി8-11974/82. 1982 ഡിസംബർ 6.

തിരുവല്ലാ താലൂക്കിൽ കടപ്ര വില്ലേജിൽ കടപ്ര മുറിയിൽ പുതിയേടത്ത് വീട്ടിൽ സാറാമ്മ ചെറിയാൻ നിര്യാതയായി എന്നും ടിയാളിന്റെ പേരിൽ സ്റ്റേറ്റ് ബാങ്ക് ഓഫ് ട്രാവൻകൂറിന്റെ മാന്നാർ ശാഖയിൽ ഡിപ്പോസിറ്റു ചെയ്തിട്ടുള്ള 1449.84 രൂപാ കിട്ടുന്നതിനുവേണ്ടി അവകാശ സർട്ടിഫിക്കറ്റു നൽകണമെന്നു കാണിച്ച് ടിയാളിന്റെ മക്കൾ പി. സി. ജെയിക്കബും ഐപ്പ് ചെറിയാനുംകൂടി ബോധിപ്പിച്ച അപേക്ഷ കടപ്ര വില്ലേജാഫീസർ മുഖാന്തിരം അവകാശ വിചാരണ നടത്തി വരുത്തിയ റിക്കാർഡുകൾ പരിശോധിച്ചതിൽ ടിയാന്റെ അവകാശികളായി

| | | |
|---|---|---|
| 1 | പി. സി. ജെയിക്കബ് | മകൻ |
| 2 | ഐപ്പ് ചെറിയാൻ | ,, |
| 3 | ലീല | മകൾ |
| 4 | ആനി | ,, |
| 5 | സൂസനി | ,, |

എന്നിവർ മാത്രമുള്ളതായും ഇതിൽ 3 മുതൽ 5 വരെ കക്ഷികളെ ക്രിസ്തീയമതാചാരപ്രകാരം വിവാഹം കഴിപ്പിച്ചയച്ചിട്ടുള്ളതാകുന്നു. ആയതിനാൽ ടി സാറാമ്മ ചെറിയാന്റെ പേരിൽ മുകളിൽ വിവരിച്ച പ്രകാരം കിട്ടുവാനുള്ള 1449.84 രൂപ വാങ്ങുന്നതിനുള്ള നിയമാനുസൃതമായ അവകാശികൾ ടിയാന്റെ മക്കൾ പി. സി. ജെയിക്കബും ഐപ്പ് ചെറിയാനും ആണെന്ന് കാണിച്ച് അവകാശ സർട്ടിഫിക്കറ്റ് നൽകുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് പരസ്യം ഗസറ്റിൽ പരസ്യപ്പെടുത്തി 30 ദിവസത്തിനകം തഹശീൽദാർ മുമ്പാകെ രേഖാമൂലം ബോധിപ്പിച്ചുകൊള്ളണം. അവധി കഴിഞ്ഞും തപാലിലും കിട്ടുന്ന പരാതികൾ പരിഗണിക്കുന്നതല്ല.

(4)

സി8-11972/82. 1982 ഡിസംബർ 2.

തിരുവല്ലാ താലൂക്കിൽ തുകലശ്ശേരി മുറിയിൽ ചാലക്കുഴിയിൽ വീട്ടിൽ ശ്രീമതി സൂസമ്മ ഉമ്മൻ 10-7-1982-ൽ നിര്യാതയായി എന്നും ടിയാളിന്റെ പേരിൽ സ്റ്റേറ്റ് ബാങ്ക് ഓഫ് ഇൻഡ്യയുടെ തിരുവല്ലാ ബ്രാഞ്ചിൽ ഡിപ്പോസിറ്റു ചെയ്തിട്ടുള്ള 1082.92 രൂപ തിരികെ വാങ്ങുന്നതിനുവേണ്ടി അവകാശ സർട്ടിഫിക്കറ്റ് നൽകണമെന്നു കാണിച്ച് ടിയാളിന്റെ ഭർത്താവ് ടിയിൽ സി. ഒ. ഉമ്മൻ ബോധിപ്പിച്ച അപേക്ഷ തിരുവല്ലാ വില്ലേജാഫീസർ മുഖാന്തിരം അവകാശ വിചാരണ നടത്തി വരുത്തിയ റിക്കാർഡുകൾ പരിശോധിച്ചതിൽ മേൽ വിവരിച്ച സൂസമ്മ ഉമ്മൻ 10-7-1982-ൽ മരിച്ചുപോയിട്ടുള്ളതായും ടിയാളിന്റെ അവകാശികളായി

| | | | വയസ്സ് |
|---|---|---|---|
| 1 | സി. ഒ. ഉമ്മൻ | ഭർത്താവ് | |
| 2 | അന്നമ്മ ഉമ്മൻ | മക്കൾ | 24 |
| 3 | സാറാമ്മ ഉമ്മൻ | | 22 |
| 4 | മത്തായി ഉമ്മൻ | | 20 |
| 5 | മറിയാമ്മ ഉമ്മൻ | | 18 |

ങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനുള്ളിൽ ഈ ആഫീസിൽ നേരിട്ട് ബോധിപ്പിച്ചുകൊള്ളണം. താമസിച്ചും തപാൽ മാർഗ്ഗമായും കിട്ടുന്ന ആക്ഷേപങ്ങൾ പരിഗണിക്കപ്പെടുന്നതല്ല.

(4)

H. C. 206/82. 1982 ഡിസംബർ 3.

മാവേലിക്കര താലൂക്കിൽ മറണിക്കാവു വില്ലേജിൽ വട്ടപ്പണപടിററതിൽ ശങ്കരപ്പിള്ള പരമേശ്വരൻപിള്ള 12-10-1982-ൽ മരിച്ചുപോയെന്നും ടിയാൻ സ്റേററ് ബാങ്ക് ഓഫ് ട്രാവൻകൂറിന്റെ കുറത്തികാട് ശാഖയിൽ പണയം വച്ചിരിക്കുന്ന 500 രൂപായുടെ സ്വർണ്ണാഭരണം എടുക്കുന്നതിനും, ടിയാന്റെ പേരിൽ നിക്ഷേപിച്ചിരിക്കുന്ന 127 രൂപ 10 സയും തിരികെ വാങ്ങിക്കുന്നതിനു വേണ്ടി അവകാശ സർട്ടിഫിക്കററ് നൽകണമെന്നു കാണിച്ച് പരേതന്റെ ഭാര്യ ലക്ഷ്മിയമ്മ കുട്ടിയമ്മ ബോധിപ്പിച്ച അപേക്ഷ മറണിക്കാവ് വില്ലേജാഫീസർ മുഖേന അവകാശ വിചാരണ നടത്തി വന്ന റിക്കാർഡുകൾ പരിശോധിച്ചതിൽ ശ്രീ. ശങ്കരപ്പിള്ള പരമേശ്വരൻപിള്ള 12-10-1982-ൽ മരിച്ചുപോയെന്നും അവകാശികളായി അപേക്ഷകയും പരേതന്റെ ഭാര്യയുമായ ലക്ഷ്മിയമ്മ കുട്ടിയമ്മയും മക്കൾ 32 വയസ്സുള്ള ചെല്ലമ്മയും, 29 വയസ്സുള്ള കെ. ശാന്തമ്മയും, 26 വയസ്സുള്ള സരസമ്മയും, 24 വയസ്സുള്ള തങ്കമണിയും, 21 വയസ്സുള്ള ശിവൻപിള്ളയും, 17 വയസ്സുള്ള രാധമ്മയും ആണെന്നറിവായിരിക്കുന്നു. പരേതന്റെ മാതാപിതാക്കൾ ജീവിച്ചിരിപ്പില്ലാത്തതിനാലും മൈനറായ മകൾ രാധമ്മ അപേക്ഷകയുടെ സംരക്ഷണയിൽ കഴിഞ്ഞുവരുന്നതിനാലും, മക്കളിൽ ചെല്ലമ്മ, കെ. ശാന്തമ്മ, സരസമ്മ, തങ്കമണി, ശിവൻപിള്ള എന്നിവരുടെ അവകാശംകൂടി മാതാവു വാങ്ങുന്നതിന് സമ്മതിച്ച് എഴുതിതന്നിരിക്കുന്നതിനാലും മേൽപറഞ്ഞ പണയം എടുക്കുന്നതിനും തുക വാങ്ങിക്കുന്നതിനും ശ്രീമതി ലക്ഷ്മിയമ്മ കുട്ടിയമ്മ പേർക്ക് അവകാശ സർട്ടിഫിക്കററ് കൊടുക്കുന്നതിന് ആർക്കെങ്കിലും ആക്ഷേപം ഉള്ളപക്ഷം ആയത് പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനുള്ളിൽ ഈ ആഫീസിൽ നേരിട്ട് ബോധിപ്പിച്ചു കൊള്ളണം. താമസിച്ചും തപാൽ മാർഗ്ഗമായും കിട്ടുന്ന ആക്ഷേപങ്ങൾ പരിഗണിക്കപ്പെടുന്നതല്ല.

(5)

എച്ച്. സി. 204/82. 1982 ഡിസംബർ 3.

മാവേലിക്കര താലൂക്കിൽ തോന്നല്ലൂർ വില്ലേജിൽ കുരമ്പാല മുറിയിൽ തട്ടുപുരയ്ക്കൽ വീട്ടിൽ ആർ. മാധവൻപിള്ള 28-4-1982-ൽ മരിച്ചുപോയെന്നും ടിയാന്റെ വക പന്തളം പഞ്ചായത്തിൽ 10-ാം വാർഡിൽ 48-ാം നമ്പർ കെട്ടിടത്തിൽ നടത്തിവരുന്ന ഗവൺമെന്റ് ആയുർവേദ ഡിസ്പെൻസറിയുടെ വാടകയിനത്തിൽ കിട്ടാനുള്ള 3,330 രൂപയും, സ്റേററ് ബാങ്കിന്റെ അടൂർ ശാഖയിൽ നിക്ഷേപിച്ചിരിക്കുന്ന 103 രൂപ 53 സയും വാങ്ങിക്കുന്നതിന് അവകാശ സർട്ടിഫിക്കററ് കിട്ടണമെന്നു കാണിച്ച് പരേതന്റെ ഭാര്യ സാവിത്രിയമ്മ ബോധിപ്പിച്ച അപേക്ഷ തോന്നല്ലൂർ വില്ലേജാഫീസർ മുഖേന അവകാശ വിചാരണ നടത്തിവന്ന റിക്കാർഡുകൾ പരിശോധിച്ചതിൽ ശ്രീ. മാധവൻപിള്ള 28-4-1982-ൽ മരിച്ചുപോയെന്നും അവകാശികളായി പരേതന്റെ ഭാര്യയും അപേക്ഷകയുമായ ശ്രീമതി സാവിത്രിയമ്മയും, മക്കൾ 17 വയസ്സുള്ള അനിലും, 14 വയസ്സുള്ള സുൽത്താനും, 12 വയസ്സുള്ള സണ്ണിയും മാത്രമാണെന്നറിയുന്നു. പരേതന്റെ മാതാപിതാക്കൾ ജീവിച്ചിരിപ്പില്ലാത്തതിനാലും മക്കൾ മൈനറുകൾ മാതാവിന്റെ സംരക്ഷയിൽ കഴിഞ്ഞുവരുന്നതിനാലും മേൽപറഞ്ഞ തുക വാങ്ങുന്നതിന് അപേക്ഷകയും പരേതന്റെ ഭാര്യയുമായ സാവിത്രിയമ്മ പേർക്ക് അവകാശസർട്ടിഫിക്കററ് കൊടുക്കുന്നതിന് ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് പരസ്യം ഗസററിൽ പ്രസിദ്ധം ചെയ്ത് 30 ദിവസത്തിനുള്ളിൽ ഈ ആഫീസിൽ നേരിട്ടു ബോധിപ്പിച്ചു കൊള്ളണം. താമസിച്ചും തപാൽ മാർഗ്ഗമായും കിട്ടുന്ന ആക്ഷേപങ്ങൾ പരിഗണിക്കപ്പെടുന്നതല്ല.

(6)

H. C. 202/82. 1982 നവംബർ 26.

മാവേലിക്കര താലൂക്കിൽ തെക്കേക്കര വില്ലേജിൽ പോനകം മുറിയിൽ സുനി ഭവനത്തിൽ എസ്. ലാസർ 6-11-1982-ൽ കൊച്ചിൻ ഇ. എസ്. ഐ. ആശുപത്രിയിൽ പ്യൂൺ ആയി ജോലിനോക്കിവരവെ മരിച്ചുപോയെന്നും ടിയാന് സർക്കാരിൽനിന്നും കിട്ടേണ്ട ആനുകൂല്യങ്ങൾ കിട്ടുന്നതിനുവേണ്ടി ടിയാന്റെ അവകാശിയായി സർട്ടിഫിക്കററ് കിട്ടണമെന്നു കാണിച്ച് പരേതന്റെ ഭാര്യയും അപേക്ഷകയുമായ ശോശാമ്മ ലാസർ ബോധിപ്പിച്ച അപേക്ഷ തെക്കേക്കരവില്ലേജാഫീസർ മുഖേന അവകാശ വിചാരണ നടത്തിവന്ന റിക്കാർഡുകൾ പരിശോധിച്ചതിൽ ടിയാൻ 6-11-1982-ൽ മരിച്ചുപോയെന്നും അവകാശികളായി ഭാര്യയും മക്കൾ 7 വയസ്സുള്ള സുനി എസ്. ലാസറും, 3 വയസ്സുള്ള ഷൈനി എസ്. ലാസറും പരേതന്റെ മാതാവ് കുഞ്ഞമ്മയും മാത്രമാണെന്നറിയുന്നു. പരേതന്റെ പിതാവ് ജീവിച്ചിരിപ്പില്ലാത്തതിനാലും മക്കൾ മൈനറായതിനാലും മേൽ പറഞ്ഞ ആനുകൂല്യങ്ങൾ വാങ്ങിക്കുന്നതിന് അപേക്ഷകയും പരേതന്റെ ഭാര്യയുമായ ശോശാമ്മ ലാസറും പരേതന്റെ മാതാവ് കുഞ്ഞമ്മയുമാണെന്ന് സർട്ടിഫിക്കററ് കൊടുക്കുന്നതിന് ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഗസററിൽ പ്രസിദ്ധം ചെയ്ത് 30 ദിവസത്തിനുള്ളിൽ ഈ ആഫീസിൽ നേരിട്ടു ബോധിപ്പിച്ചുകൊള്ളണം. താമസിച്ചും തപാൽ മാർഗ്ഗമായും കിട്ടുന്ന ആക്ഷേപങ്ങൾ പരിഗണിക്കപ്പെടുന്നതല്ല.

താലൂക്കാഫീസ്, മാവേലിക്കര. പി. എൻ. പ്രഭാകരൻ പിള്ള, തഹശീൽദാർ.

## KOTTAYAM DISTRICT

പാലാ റവന്യൂ ഡിവിഷണൽ ആഫീസിൽ നിന്നും പരസ്യം ചെയ്യുന്നത്.

നമ്പർ. എ-3376/81. 1982 നവംബർ 27.

അവകാശികൾ ഇല്ലാത്ത നിലയിൽ ഈ ഓഫീസിൽ ഏൽപ്പിച്ചു തന്നിട്ടുള്ളതായ താഴെ വിവരം പറയുന്ന സാധനങ്ങൾക്കു അവകാശികളായി ആരെങ്കിലുമുണ്ടെങ്കിൽ ഈ അറിയിപ്പു പരസ്യപ്പെടുത്തി മൂന്നു മാസത്തിനകം അവകാശം തെളിയിപ്പാനുള്ള രേഖകൾ സഹിതം പാലാ റവന്യൂ ഡിവിഷണൽ ഓഫീസർ മുമ്പാകെ നേരിട്ടു ഹർജി ബോധിപ്പിക്കേണ്ടതാണെന്നും നിശ്ചിത തീയതിയ്ക്കകമായി അപ്രകാരം ഹർജികൾ കിട്ടാതിരുന്നാൽ പട്ടികയിൽ വിവരിച്ചിരിക്കുന്ന വകകൾ സർക്കാരിലേക്കു മുതൽ കൂട്ടുന്നതാണെന്നും ഇതിനാൽ അറിയിച്ചിരിക്കുന്നു.

വകവിവരം.

11½ സൈസിലുള്ളതും സ്റ്റീൽ കേയ്സോടു കൂടിയതും H. M. T. 130679 എന്ന് കേയ്സിനു പുറകിൽ നമ്പർ ഇട്ടിട്ടുള്ളതും സ്റ്റീൽ ചെയിനോടു കൂടിയതുമായ റിസ്ററ് വാച്ച്—ഒന്ന്.

റവന്യൂ ഡിവിഷണൽ ആഫീസ്, പാലാ. (ഒപ്പ്) റവന്യൂ ഡിവിഷണൽ ഓഫീസർ.

## Changanacherry Taluk

ചങ്ങനാശ്ശേരി താലൂക്കു കച്ചേരിയിൽനിന്നും പ്രസിദ്ധപ്പെടുത്തുന്നത്.

(1)

നമ്പർ സി1-8036/82. 1982 ഡിസംബർ 3.

എ. ആർ. ഡി. 129-ാം നമ്പർ റേഷൻകട നടത്തിവരവേ നിര്യാതനായ ചങ്ങനാശ്ശേരി താലൂക്കിൽ നെടുംകുന്നം വില്ലേജിൽ ടി മുറിയിൽ ചങ്ങേത്ത്കരയിൽ ശ്രീ. സി. എസ്. ജോസിന് റേഷൻസാധനങ്ങളുടെ വില ഇനത്തിൽ ലഭിക്കുവാൻ ഉള്ള 1347.05 രൂപയും സെക്യൂരിറ്റി ഡിപ്പോസിററ് ഇനത്തിൽ ലഭിക്കുവാനുള്ള 550 രൂപയും പലിശയും തിരികെ വാങ്ങിച്ചെടുക്കുന്ന

തിന് അവകാശ സർട്ടിഫിക്കറ്റ് കൊടുക്കണമെന്നു കാണിച്ച് ടിയാന്റെ ഭാര്യ ടിയാൾ ശ്രീമതി ലൂസിയാമ്മ ജോസ് ഈ ഓഫീസു മുമ്പാകെ സമർപ്പിച്ച അപേക്ഷയിന്മേൽ [illegible] വില്ലേജ് ഓഫീസർ മുഖേന അവകാശ വിചാരണ നടത്തിവന്ന രേഖകൾ കൊണ്ട് ശ്രീ. സി. ഏസ്. ജോസ് 10-9-1981-ൽ മരിച്ചുപോയതായും ടിയാന്റെ അവകാശികൾ താഴെ പറയുന്നവർ മാത്രമാണുള്ളതെന്നും കാണുന്നു.

| | | | വയസ് |
|---|---|---|---|
| 1 | ശ്രീമതി ക്ലാരമ്മ സ്കറിയാ | മാതാവ് | |
| 2 | ശ്രീമതി ലൂസിയാമ്മ ജോസ് | ഭാര്യ | |
| 3 | ശ്രീ. ജിറ്റി ജോസ് | മകൻ | 7 |
| 4 | കുമാരി ജിഷാമോൾ | മകൾ | 5 |

ടി തുക അപേക്ഷാകക്ഷി ശ്രീമതി ലൂസിയാമ്മ ജോസ് വാങ്ങിച്ചെടുക്കുന്നതിൽ തനിക്ക് യാതൊരു ആക്ഷേപവുമില്ലെന്ന് മാതാവ് ക്ലാരമ്മ സ്കറിയാ മൊഴി ബോധിപ്പിച്ചിട്ടുണ്ട്. ടി തുക വാങ്ങിച്ചെടുക്കുന്നതിനുള്ള അവകാശി സ്വന്തനിലയിലും പ്രായപൂർത്തി ആയിട്ടില്ലാത്ത മക്കളുടെ രക്ഷാകർത്താവെന്ന നിലയിലും അപേക്ഷാകക്ഷി ശ്രീമതി ലൂസിയാമ്മ ജോസ് ആണെന്ന് കാണുന്നു. ആയതിനാൽ അപ്രകാരം ഒരു സർട്ടിഫിക്കറ്റ് കൊടുക്കുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപമുണ്ടെങ്കിൽ ഈ വിജ്ഞാപനം ഗസറ്റിൽ പ്രസിദ്ധപ്പെടുത്തിയ തീയതി മുതൽ 30 ദിവസത്തിനകം ഈ ആഫീസ് മുമ്പാകെ സമർപ്പിച്ചു കൊള്ളണം. അവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും വരുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

(2)

നമ്പർ സി1-8845/82. 1982 നവംബർ 26.

ചങ്ങനാശ്ശേരി താലൂക്കിൽ വാഴപ്പള്ളി കിഴക്കു വില്ലേജിൽ മംഗ്ലാവു പറമ്പിൽ പരേതനായ ശ്രീ. ജോസഫ് ചാക്കോ താലൂക്ക് ട്രഷറി ഓഫീസിൽ സമർപ്പിച്ചിരിക്കുന്ന 1000 രൂപയുടെ 7 എൻ. എസ്./ഇ/ഒ 384731-ാം നമ്പർ പോസ്റ്റൽ ബോണ്ടും 7 എൻ. എസ്./ഇ/ഒ 631309, 631310 എന്നീ നമ്പരുകളിൽപ്പെട്ട 100 രൂപ വീതമുള്ള രണ്ടു ബോണ്ടുകളിലെ [illegible] 1200 രൂപ തിരികെ വാങ്ങിച്ചെടുക്കുന്നതിന് അവകാശ സർട്ടിഫിക്കറ്റ് കൊടുക്കണമെന്ന് കാണിച്ച് ടിയാന്റെ ഭാര്യ ടിയിൽ ശ്രീമതി ലില്ലിക്കുട്ടി ജോസഫ് ഈ ഓഫീസ് മുമ്പാകെ സമർപ്പിച്ച അപേക്ഷയിന്മേൽ വാഴപ്പള്ളി കിഴക്കു വില്ലേജ് ഓഫീസർ മുഖേന അവകാശ വിചാരണ നടത്തിവന്ന രേഖകൾകൊണ്ട് ശ്രീ. ജോസഫ് ചാക്കോ 6-6-1980-ൽ മരിച്ചുപോയതായും ടിയാന്റെ അവകാശികൾ താഴെപ്പറയുന്നവർ മാത്രമാണുള്ളതെന്നും കാണുന്നു.

| | | | വയസ് |
|---|---|---|---|
| 1 | ശ്രീമതി മറിയാമ്മ ചാക്കോ | മാതാവ് | 70 |
| 2 | ,, ലില്ലിക്കുട്ടി ജോസഫ് | ഭാര്യ | 35 |
| 3 | ശ്രീ. മനോജ് | മകൻ | 12 |
| 4 | കുമാരി മിനി ജോസഫ് | മകൾ | 10 |
| 5 | ,, ബിന്ദു ജോസഫ് | ,, | 8 |
| 6 | ,, പ്രിയ ജോസഫ് | ,, | 7 |
| 7 | ,, ബിനായ് ജോസഫ് | ,, | 4 |

ടി തുക അപേക്ഷാകക്ഷി വാങ്ങിച്ചെടുക്കുന്നതിൽ തനിക്ക് യാതൊരു ആക്ഷേപവുമില്ലെന്ന് പരേതന്റെ മാതാവ് മൊഴി ബോധിപ്പിച്ചിട്ടുണ്ട്. ആയതിനാൽ ടി തുകകൾ വാങ്ങിച്ചെടുക്കുന്നതിനുള്ള അവകാശി സ്വന്തനിലയിലും പ്രായപൂർത്തി ആയിട്ടില്ലാത്ത മക്കളുടെ രക്ഷാകർത്താവെന്ന നിലയിലും അപേക്ഷാകക്ഷി ശ്രീമതി ലില്ലിക്കുട്ടി ജോസഫ് ആണെന്നു കാണുന്നു. ആയതിനാൽ ടി തുകകൾ വാങ്ങിച്ചെടുക്കുന്നതിനുള്ള അവകാശി അപേക്ഷാകക്ഷി ശ്രീമതി ലില്ലിക്കുട്ടി ജോസഫ് ആണെന്നു കാണിച്ച് അവകാശ സർട്ടിഫിക്കറ്റ് കൊടുക്കുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപമുണ്ടെങ്കിൽ ഈ വിജ്ഞാപനം ഗസറ്റിൽ പ്രസിദ്ധപ്പെടുത്തിയ തീയതി മുതൽ മുപ്പതു ദിവസത്തിനകം ഈ ഓഫീസിൽ സമർപ്പിച്ചു കൊള്ളണം. അവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും വരുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

താലൂക്കാഫീസ്, (ഒപ്പ്)
ചങ്ങനാശ്ശേരി. തഹശീൽദാർ.

## IDUKKI DISTRICT

### Thodupuzha Taluk

സ്ഥാവരവസ്തു വില്പനയ്ക്കുള്ള നോട്ടീസ്

BS-5639/82. 1982 ഡിസംബർ 8.

താഴെ പറയുന്ന കുടിശ്ശികക്കാരന്റെ വകയും താഴെ പട്ടികയിൽ പറയുന്നവയുമായ സ്ഥാവരവസ്തുക്കൾ താഴെ പറയുന്ന കുടിശ്ശികയ്ക്കുവേണ്ടി ഈ തുക (കിട്ടേണ്ട തീയതിക്കു തൊട്ടുപിന്നിട്ട് ആരംഭിക്കുന്ന കാലത്തേക്ക്) പലിശയോടും അതു വസൂലാക്കുന്നതിനു വേണ്ടിവരുന്ന ചെലവ്, ചാർജ്ജ്, മറ്റു ചെലവുകൾ എന്നിവയോടും കൂടി വസൂലാക്കുന്നതിനു ജപ്തി ചെയ്തിരിക്കയാലും,

താഴെ പറയുന്ന കുടിശ്ശിക ചെലവ്, ചാർജ്ജ് മറ്റു ചെലവുകൾ എന്നിവ ഈടാക്കുന്നതിനുവേണ്ടി ഇതോടു ചേർത്തിരിക്കുന്ന പട്ടികയിൽ പറഞ്ഞിരിക്കുന്ന ജപ്തി ചെയ്യപ്പെട്ട വസ്തുക്കൾ വിൽക്കുന്നതിനായി താഴെ ഒപ്പിട്ടിരിക്കുന്ന ആൾ ഉത്തരവിട്ടിരിക്കുന്നതിനാലും,

ലേലത്തീയതി (വില്പനയ്ക്ക് നിശ്ചയിച്ചിരിക്കുന്ന തീയതി) അതുപ്രകാരം പട്ടികയിൽ പറയുന്ന തുക ചെലവും പലിശയും ഉൾപ്പെടെ കൊടുക്കേണ്ടിയിരിക്കുന്നതിനാലും,

മാറ്റിവെയ്ക്കുന്നതു സംബന്ധിച്ച് എന്തെങ്കിലും ഉത്തരവിന്റെ അഭാവത്തിൽ പ്രസ്തുത വസ്തു തൊടുപുഴ തഹശീൽദാർ എന്നയാൾ താഴെ പറയുന്ന തീയതിയിലും, സമയത്തും സ്ഥലത്തുംവച്ച് പരസ്യമായി ലേലത്തിൽ വിൽക്കുന്നതാണെന്ന് ഇതിനാൽ അറിയിക്കുന്നു.

താഴെ പേരുപറഞ്ഞിട്ടുള്ള ആളുടെ താഴെ പട്ടികയിൽ പ്രസ്താവിച്ചിരിക്കുന്ന വസ്തുവിന്റെ വില്പനയായിരിക്കും നടക്കുന്നത്. പ്രസ്തുത വസ്തുവിൻമേലുള്ള ബാദ്ധ്യതകളും അവകാശങ്ങളും അവ തിട്ടപ്പെടുത്തിയിടത്തോളം ഓരോ ഇനത്തിനും എതിരെ പട്ടികയിൽ പ്രത്യേകം പറഞ്ഞിരിക്കുന്നവയാണ്.

പട്ടികയിൽ പ്രത്യേകം പറഞ്ഞിരിക്കുന്ന ഭാഗങ്ങളായി വസ്തു വില്പനയ്ക്ക് വയ്ക്കുന്നതാണ്. വസ്തുവിന്റെ ഒരു ഭാഗം വിൽക്കുന്നതുമൂലം വസൂലാക്കാനുള്ള തുക ലഭ്യമായാൽ ശേഷിക്കുന്ന ഭാഗങ്ങളെ സംബന്ധിച്ചിടത്തോളം വില്പന ഉടനടി നിറുത്തിവയ്ക്കുന്നതാണ്. വില്പന ഉറപ്പിക്കുന്നതിനു മുമ്പായി താഴെ പറയുന്ന കുടിശ്ശികയും കൊടുക്കേണ്ടതായ പലിശയും ചെലവും (വില്പന ചെലവ് ഉൾപ്പെടെ) വില്പന നടത്തുന്ന ഉദ്യോഗസ്ഥന്റെ അടുക്കൽ കൊടുക്കുകയോ അഥവാ അങ്ങനെയുള്ള കുടിശ്ശികയും പലിശയും ചെലവും താഴെ ഒപ്പിട്ടിരിക്കുന്ന ആളുടെ അടുക്കൽ കൊടുത്തുകഴിഞ്ഞുവെന്ന് അയാൾക്ക് തൃപ്തികരമായ തെളിവ് നൽകുകയോ ചെയ്താലും വില്പന നിർത്തിവയ്ക്കുന്നതാണ്.

വില്പന സമയത്ത് നേരിട്ടു വിളിക്കുന്നതിനോ അല്ലെങ്കിൽ അധികാരപ്പെടുത്തിയ ഏജന്റ് മുഖാന്തിരം വിളിക്കുന്നതിനോ പൊതുജനങ്ങളെ ക്ഷണിക്കുന്നതാണ്. കേരള നികുതി വസൂലാക്കൽ ആക്ടിന്റെ 50-ാം വകുപ്പിലെ വ്യവസ്ഥകൾക്കു വിധേയമായി ഈ വില്പനയുമായി ബന്ധപ്പെട്ട എന്തെങ്കിലും ജോലി ചെയ്യുവാനുള്ള യാതൊരു ഉദ്യോഗസ്ഥനോ അല്ലെങ്കിൽ മറ്റാളോ നേരിട്ടോ അഥവാ നേരിട്ടല്ലാതെയോ വിൽക്കപ്പെടുന്ന വസ്തു സംബന്ധിച്ച് ലേലം വിളിക്കുകയോ അതിൽ എന്തെങ്കിലും അവകാശബന്ധം സമ്പാദിക്കുകയോ ചെയ്യാൻ പാടുള്ളതല്ല

വിൽപ്പന 1968-ലെ കേരള നികുതി വസൂലാക്കൽ ആക്റ്റിലെ 49-ാം വകുപ്പിലും ആ ആക്റ്റു പ്രകാരമുണ്ടാക്കപ്പെട്ടിട്ടുള്ള ചട്ടങ്ങളിലും നിർണ്ണയിച്ചിട്ടുള്ള വ്യവസ്ഥകൾക്കും താഴെ പറയുന്ന കൂടുതൽ വ്യവസ്ഥകൾക്കും വിധേയമായിട്ടായിരിക്കും.

(1) ഇതോടു ചേർത്തിട്ടുള്ള പട്ടികയിൽ പ്രത്യേകം പറഞ്ഞിരിക്കുന്ന വിവരങ്ങൾ താഴെ ഒപ്പിട്ടിരിക്കുന്ന ആളുടെ അറിവിൽപ്പെട്ടിടത്തോളം പറഞ്ഞിട്ടുണ്ട്. എന്നാൽ ഈ നോട്ടീസിൽ ഉള്ള ഏതെങ്കിലും തെറ്റിനോ തെറ്റായ പ്രസ്താവനയ്ക്കോ വീഴ്ചക്കോ താഴെ ഒപ്പിട്ടിരിക്കുന്ന ആൾ സമാധാനം പറയേണ്ടതില്ലാത്തതാകുന്നു.

(2) എന്തു തുകകൾ വീതം കൂട്ടിയാണ് ലേലം വിളിക്കേണ്ടത് എന്നത് നിശ്ചയിക്കേണ്ടത് ലേലവിൽപ്പന നടത്തുന്ന ഉദ്യോഗസ്ഥനാണ്.

ലേലം വിളിച്ച തുകയെപ്പറ്റിയോ ലേലം കൊള്ളാവുന്ന ആളെ പറ്റിയോ എന്തെങ്കിലും തർക്കം ഉത്ഭവിച്ചാൽ വസ്തു ഉടനെ വീണ്ടും ലേലത്തിന് വയ്ക്കേണ്ടതാണ്.

(3) ഏറ്റവും കൂടുതൽ തുകയ്ക്ക് ലേലം കൊള്ളുന്ന ആളെ ഏതെങ്കിലും ഭാഗം സംബന്ധിച്ച് ക്രേതാവായി പ്രഖ്യാപിക്കേണ്ടതാണ്. എന്നാൽ അയാൾ ലേലം വിളിക്കുന്നതിനു എല്ലായ്പോഴും നിയമാനുസൃതമായി യോഗ്യനായിരിക്കേണ്ടതാണ്. എന്നു മാത്രമല്ല ഏറ്റവും കൂട്ടിവിളിച്ച സംഖ്യ റിസർവ്വ് വില ഏതെങ്കിലും നിശ്ചയിച്ചിട്ടുണ്ടെങ്കിൽ അതിൽ കുറവായിരിക്കുകയോ അഥവാ കൊടുക്കാനുദ്ദേശിക്കുന്ന തുക നിരസിക്കുന്നത് അഭിലഷണീയമാണെന്ന് വ്യക്തമായി തെളിയിക്കത്തക്കവണ്ണം വ്യക്തമായി അപര്യാപ്തമായിരിക്കുകയോ ചെയ്യുന്ന പക്ഷം താഴെ ഒപ്പിട്ടിരിക്കുന്ന ആൾക്ക് അദ്ദേഹത്തിന്റെ വിവേചനം അനുസരിച്ച് ഏറ്റവും കൂടിയ തുകയ്ക്കുള്ള ലേലം വിളിയും നിരസിക്കാവുന്നതാണ്.

(4) രേഖപ്പെടുത്തപ്പെട്ട കാരണങ്ങളിൻമേൽ ഏതു സമയത്തും 1968-ലെ കേരള നികുതി വസൂലാക്കൽ ആക്റ്റിലെ 49-ാം വകുപ്പിൽ അടങ്ങിയിരിക്കുന്ന വ്യവസ്ഥകൾക്ക് വിധേയമായി ലേലം നടത്തുന്ന ഉദ്യോഗസ്ഥന്റെ വിവേചനമനുസരിച്ച് ലേലം മാറ്റിവയ്ക്കാവുന്നതാണ്.

(5) ക്രേതാവായി പ്രഖ്യാപിക്കപ്പെടുന്ന ആൾ അപ്രകാരമുള്ള പ്രഖ്യാപനം ഉണ്ടായ ഉടൻതന്നെ ലേലത്തുകയുടെ പതിനഞ്ച് ശതമാനം ലേലം നടത്തുന്ന ഉദ്യോഗസ്ഥന്റെയടുക്കൽ ഡിപ്പോസിറ്റായി കൊടുക്കേണ്ടതും അങ്ങിനെ ഡിപ്പോസിറ്റു ചെയ്യുന്നതിന് വീഴ്ച വരുത്തുന്ന പക്ഷം വസ്തു പ്രസ്തുത ആക്റ്റിലെ 49-ാം വകുപ്പുപ്രകാരം വീണ്ടും വില്പനയ്ക്ക് വയ്ക്കുന്നതുമാണ്. കൊടുക്കേണ്ടതായ ക്രയവില മുഴുവൻ വസ്തു വിറ്റ തീയതി മുതൽ ആ ദിവസം ഒഴിവാക്കിക്കൊണ്ട് മുപ്പതു ദിവസം കഴിയുന്ന തീയതിയിലോ അതിനു മുമ്പോ ക്രേതാവ് താഴെ ഒപ്പിട്ടിരിക്കുന്ന ആളുടെ അടുക്കൽ കൊടുക്കേണ്ടതും മുപ്പതാം ദിവസം ഒരു ഞായറാഴ്ചയോ അതോ മറ്റു വല്ല അവധി ദിവസമോ ആണെങ്കിൽ മുപ്പതാം ദിവസത്തിനുശേഷമുള്ള ആദ്യത്തെ ആഫീസു ദിവസം കൊടുക്കേണ്ടതുമാകുന്നു. മേൽപ്പറഞ്ഞ സമയത്തിനകം പണമടയ്ക്കുന്നതിനു വീഴ്ച വരുത്തുകയാണെങ്കിൽ പുതിയ നോട്ടീസ് പുറപ്പെടുവിച്ച ശേഷം വീണ്ടും ലേലത്തിൽ വിൽക്കേണ്ടതാണ്. ലേലവിൽപ്പനയുടെ ചെലവ് കഴിച്ചശേഷമുള്ള ഡിപ്പോസിറ്റ് ഗവൺമെന്റിനു പിഴയായി എടുക്കുന്നതിന് ഇടയാകുന്നതും വീഴ്ച വരുത്തുന്ന ക്രേതാവിന് വസ്തുവിലോ അതു പിന്നീട് വിറ്റുകിട്ടാവുന്ന തുകയുടെ ഏതെങ്കിലും ഭാഗത്തിലോ ഉള്ള എല്ലാ [illegible] നഷ്ടപ്പെടുന്നതുമാണ്.

ലേലത്തിയതിയും സമയവും സ്ഥലവും—1983 ജനുവരി മാസം 27-ാം തീയതി 11 മണിക്ക് കുമാരമംഗലം വില്ലേജാഫീസിൽ വച്ച്.

പട്ടിക

താലൂക്ക്—തൊടുപുഴ. വില്ലേജ്—കുമാരമംഗലം

വീഴ്ചവരുത്തിയ ആളുടെ പേര്—പി. ബാലകൃഷ്ണൻ നായർ പുളിക്കാംതടത്തിൽ കുമാരമംഗലം.

ഭൂമിയുടെയും അതിലെ കെട്ടിടത്തിന്റെയും സ്ഥാനവും വിസ്തീർണ്ണവും അറിയാവുന്ന മറ്റു ചമയങ്ങളും—കുമാരമംഗലം വില്ലേജിൽ സർവ്വേ 8/1-2-ൽ 0.66 സെന്റും സർവ്വേ 8/1A-4 ൽ 50 സെന്റും ഉൾപ്പെടെ കുടിശികക്കാരന്റെ ഉടമസ്ഥതയിലുള്ളതും കുമാരമംഗലം വില്ലേജിൽ 5734-ാം നമ്പർ തണ്ടപ്പേരിൽ പെട്ടതുമായ 1 ഏ. 16 സെന്റു പുരയിടവും അതിലുള്ള മുഴുവൻ ദേഹണ്ഡങ്ങളും.

ഭൂമിയിൻമേലോ അതിന്റെ വിവിധ വിഭാഗത്തിൻമേലോ ചുമത്തപ്പെട്ടിട്ടുള്ള നികുതി—ബേസിക് ടാക്സ് 2 രൂപ 32 പൈസ.

ഏതു തുക വസൂലാക്കുന്നതിനു വേണ്ടിയാണ് വിൽപ്പന ഉത്തരവായിട്ടുള്ളതെന്ന്—

| | രൂ. | പൈ. |
|---|---|---|
| റ്റി. പി. ജി. കുടിശ്ശിക | 11746 | 07 |
| ഡി. പടി | 0 | 50 |
| ജപ്തി പടി, മുരശു പടി | 2 | 50 |
| ആകെ | 11749 | 07 |

പി. ജി. എസ്. പണിക്കർ,
തഹശീൽദാർ.

തൊടുപുഴ.

## ERNAKULAM DISTRICT

### Alwaye Taluk

ആലുവാ താലൂക്കാഫീസിൽ നിന്നും പരസ്യം ചെയ്യുന്നത്.

(1)

ബി6-10860/82. 1982 ഒക്ടോബർ 23.

ആലുവാ താലൂക്ക് ചെങ്ങമനാട് വില്ലേജിൽ നെടുവന്നൂർ കരയിൽ തൊട്ടപ്പിള്ളി വീട്ടിൽ ശ്രീ. പി.സി. പൈലി മിലിട്ടറി പെൻഷൻ വാങ്ങി ജീവിച്ചുവരവെ 29-8-1982-ൽ മരിച്ചുപോയിട്ടുള്ളതാണെന്നും ടിയാന് കിട്ടേണ്ടിയിരുന്ന മിലിട്ടറി പെൻഷൻ ഉദ്ദേശം 200 രൂപ (ഇരുന്നൂറു രൂപ) വാങ്ങുന്ന ആവശ്യത്തിലേക്കായി ടിയാന്റെ അവകാശികളെ കാണിക്കുന്ന ഒരു സർട്ടിഫിക്കറ്റിനുവേണ്ടി പരേതന്റെ ഭാര്യ ശ്രീമതി ഏല്യാമ്മ ഈ ആഫീസിൽ അപേക്ഷ സമർപ്പിച്ചിട്ടുള്ളതാണ്.

ടി അപേക്ഷയെക്കുറിച്ച് ബന്ധപ്പെട്ട വില്ലേജ് ആഫീസറെക്കൊണ്ട് അന്വേഷണം നടത്തിയതിൽ താഴെ പേരുവിവരം പറയുന്നവരാണ് പരേതന്റെ അവകാശികളെന്നറിയുന്നു.

| | | | വയസ്സ് |
|---|---|---|---|
| 1 | ശ്രീ. പാപ്പു | പിതാവ് | 80 |
| 2 | ശ്രീമതി മറിയം | മാതാവ് | 75 |
| 3 | ,, ഏല്യാമ്മ | ഭാര്യ | 47 |
| 4 | ,, മേരി | മകൾ | 27 |
| 5 | ശ്രീ. ജെയിംസ് | മകൻ | 25 |
| 6 | ,, പോൾസൺ | ,, | 23 |

മേൽക്കാണിച്ചിട്ടുള്ളവരെ ചേർത്ത് അവകാശ സർട്ടിഫിക്കറ്റ് കൊടുക്കുന്നതിന് ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം ഗസറ്റിൽ പരസ്യപ്പെടുത്തി 30 ദിവസത്തിനകം നേരിട്ട് താലൂക്കാഫീസിൽ ഹാജരാക്കിക്കൊള്ളണം. തപാൽമാർഗ്ഗമായും നിശ്ചിത ദിവസത്തിനു ശേഷവും ലഭിക്കുന്ന ആക്ഷേപങ്ങളൊന്നും പരിഗണിക്കുന്നതല്ല.

(2)

ബി6-10621/82. 1982 ഒക്ടോബർ 20.

ആലുവാ താലൂക്ക് പാറക്കടവ് വില്ലേജ് പൂവത്തുശ്ശേരി കരയിൽ ഉരക്കൻ വീട്ടിൽ ശ്രീ. സെബാസ്റ്റ്യൻ

ഷിപ്പിംഗ് കോർപ്പറേഷൻ ഓഫ് ഇൻഡ്യയുടെ ഒരു കപ്പലിൽ സീമാനായി ജോലിനോക്കിവരവെ 5-6-1982-ൽ കാണാതെപ്പോയിട്ടുള്ളതാണെന്നും ടിയാന് കോർപ്പറേഷനിൽ നിന്നും ശമ്പളക്കുടിശ്ശികയിനത്തിൽ ഉദ്ദേശം 1,073 രൂപ (ആയിരത്തി എഴുപത്തിമൂന്നു രൂപ) വാങ്ങുന്ന ആവശ്യത്തിലേയ്ക്കായി ടിയാന്റെ അവകാശികളെ കാണിക്കുന്ന ഒരു സർട്ടിഫിക്കററ് അനുവദിക്കേണ്ടതാണെന്നു കാണിച്ച് പരേതന്റെ ഭാര്യ ശ്രീമതി ജെസ്സി സെബാസ്റ്റ്യൻ ഈ ആഫീസിൽ അപേക്ഷ സമർപ്പിച്ചിട്ടുള്ളതാണ്.

ടി അപേക്ഷയെക്കുറിച്ച് ബന്ധപ്പെട്ട വില്ലേജ് ആഫീസറെക്കൊണ്ട് അന്വേഷണം നടത്തിയതിൽ താഴെ പേരുവിവരം പറയുന്നവരാണ് പരേതന്റെ അവകാശികളെന്നറിയുന്നു.

| | | | വയസ്സ് |
|---|---|---|---|
| 1 | ശ്രീ. സിറിൾ | പിതാവ് | 68 |
| 2 | ശ്രീമതി അന്നം | മാതാവ് | 66 |
| 3 | ശ്രീമതി ജെസ്സി സെബാസ്റ്റ്യൻ | ഭാര്യ | 35 |
| 4 | ,, ഷിജി സെബാസ്റ്റ്യൻ | മകൾ | 8 |
| 5 | ,, ജിനി സെബാസ്റ്റ്യൻ | ,, | 5 |
| 6 | ശ്രീ. സിറിൾ സെബാസ്റ്റ്യൻ | മകൻ | 2 |
| 7 | ശ്രീമതി ഷീബ സെബാസ്റ്റ്യൻ | മകൾ | 6 മാസം |

മേൽക്കാണിച്ചിട്ടുള്ളവരെ ചേർത്ത് അവകാശ സർട്ടിഫിക്കററു കൊടുക്കുന്നതിന് ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം ഗസററിൽ പരസ്യപ്പെടുത്തി 30 ദിവസത്തിനകം നേരിട്ട് താലൂക്കാഫീസിൽ ഹാജരാക്കിക്കൊള്ളേണം. തപാൽമാർഗ്ഗമായും നിശ്ചിത ദിവസത്തിനുശേഷവും ലഭിക്കുന്ന ആക്ഷേപങ്ങളൊന്നും പരിഗണിക്കുന്നതല്ല.

എം. കെ. ശിവശങ്കരൻ നായർ,
ആലുവ. തഹസീൽദാർ.

## Parur Taluk

പറവൂർ താലൂക്കാഫീസിൽ നിന്നും പ്രസിദ്ധപ്പെടുത്തുന്നത്

(1)

നമ്പർ എ7-9464/82. 1982 ഡിസംബർ 1.

പറവൂർ താലൂക്ക് പറവൂത്തറ കുറിയിൽ മൂലയിൽ വീട്ടിൽ ബാലകൃഷ്ണപിള്ള 10-12-1977-ൽ മരിച്ചുപോയതായും, ടിയാന് ലാന്റ് ട്രിബ്യൂണൽ ആഫീസിൽ നിന്നും 249.85 പറവൂർ സെൻട്രൽ ബാങ്കിൽ നിന്നും 499.08 ടി ബാങ്കിന്റെ വടക്കേക്കര ശാഖയിൽ നിന്നും കിട്ടുവാനുള്ള 122.96 പൈസ ലോഡ് കൃഷ്ണാ ബാങ്കിൽ നിന്നും കിട്ടുവാനുള്ള 369 58 ക. ഇവ ഉൾപ്പെടെ ആകെ 1241.47 രൂപ വാങ്ങുന്നതിനായി ഒരു അവകാശ സർട്ടിഫിക്കററ് കിട്ടണമെന്നുകാണിച്ചുകൊണ്ട് പരേതന്റെഭാര്യ ദാക്ഷായണിയമ്മസമർപ്പിച്ചിട്ടുള്ള അപേക്ഷ പറവൂർ വില്ലേജാഫീസർ മുഖാന്തിരം അന്വേഷണം നടത്തിയതിൽ ടിയാൻ 10-12-1977-ൽ മരിച്ചുപോയതായും ടിയാന് ലാന്റ് ട്രിബ്യൂണലിൽ നിന്ന് കിട്ടുവാനുള്ള 249.85 രൂപയും പറവൂർ സെൻട്രൽ ബാങ്കിൽ നിന്നും 499.08 രൂപയും ടി ബാങ്കിന്റെ വടക്കേക്കര ശാഖയിൽ നിന്നും കിട്ടുവാനുള്ള 122 രൂപ 96 പൈസയും ലോഡ് കൃഷ്ണാ ബാങ്കിൽ നിന്നും കിട്ടുവാനുള്ള 369.58 ക. യും വാങ്ങുന്നതിന് അവകാശികളായി ഭാര്യ 1 കെ. ദാക്ഷായണിഅമ്മ 67 വയസ്സ് മക്കളായ 2 മദനമോഹനൻ 46 വയസ്സ് 3 സരോജിനി 44 വയസ്സ് 4 രാമചന്ദ്രൻ 38 വയസ്സ് എന്നിവരാണ് ഉള്ളതെന്നും അറിവായിരിക്കുന്നതിനാലും 2 3 4 എന്നീ കക്ഷികൾ മാതാവായ കെ. ദാക്ഷായണി അമ്മയെ തുക പററുന്നതിന് അധികാരപ്പെടുത്തി സമ്മത സ്റ്റേറ്റുമെന്റു തന്നിട്ടുള്ളതിനാലും തുക പററുന്നതിന് അവകാശി പരേതന്റെ ഭാര്യ കെ. ദാക്ഷായണി അമ്മ ആണെന്ന് കാണിച്ചുകൊണ്ട് അവകാശസർട്ടിഫിക്കററ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുണ്ടെങ്കിൽ ഈ പരസ്യം കേരളാ ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ഹാജരായി രേഖാമൂലം ബോധിപ്പിക്കേണ്ടതും. അവധി കഴിഞ്ഞോ തപാൽ മാർഗ്ഗമായോ കിട്ടുന്ന ആക്ഷേപങ്ങളൊന്നും പരിഗണിക്കുന്നതല്ലാത്തതുമാകുന്നു.

(2)

നമ്പർ. എ7-2865/82. 1982 ഏപ്രിൽ 6.

ചേന്ദമംഗലം വില്ലേജ് വടക്കുമ്പുറം കരയിൽ കുഞ്ഞിപ്പിള്ളക്കുട്ടി കുഞ്ഞമ്മ 12-1-1977-ൽ മരിച്ചുപോയിട്ടുള്ളതായും ടിയാംക്ക് റിസർവ് ബാങ്ക് ഓഫ് ഇൻഡ്യയുടെ മദ്രാസ് ബ്രാഞ്ചിൽ നിന്നും, ഡവലപ്പ്മെന്റ് ലോൺപ്രകാരം അടച്ചിട്ടുള്ള 500 രൂപയും, ടി ബാങ്കിന്റെ മദ്രാസ് ബ്രാഞ്ചിൽ അടച്ചിട്ടുള്ള ഗോൾഡ് ബോണ്ട് പ്രകാരമുള്ള ആറു ഗ്രാം സ്വർണ്ണത്തിനു 900 രൂപയും സെൻട്രൽ ബാങ്ക് ഓഫ് ഇൻഡ്യയുടെ ആലുവാ ബ്രാഞ്ചിലെ അക്കൗണ്ടു പ്രകാരമുള്ള 70 രൂപയും ലോർഡ് കൃഷ്ണ ബാങ്കിന്റെ ചേന്ദമംഗലം ബ്രാഞ്ചിന്റെ സേവിംഗ്സ് അക്കൗണ്ടു പ്രകാരമുള്ള 30 രൂപയും ഉൾപ്പെടെ 1,500 രൂപ കിട്ടുവാനുണ്ടായിരുന്നത് ലഭിക്കുന്നതിനു ഒരു അവകാശ സർട്ടിഫിക്കററ് കിട്ടണമെന്നു കാണിച്ചു പരേതയുടെ മക്കളായ സത്യബാലൻ കുട്ടനച്ചൻ പീതാംബരനച്ചൻ എന്നിവരുടെ മുക്ത്യാർ പ്രകാരം പിതാവായ ദേവദാസൻ നമ്പൂതിരിയും വിമല കുഞ്ഞമ്മ പത്മാക്ഷൻ കുട്ടനച്ചൻ സുരേശൻ കുട്ടനച്ചൻ എന്നിവർ സ്വന്തനിലയിലും ചേർന്നു അവകാശ സർട്ടിഫിക്കററിനായി അപേക്ഷ ബോധിപ്പിക്കുകയും ടി അപേക്ഷ ചേന്ദമംഗലം വില്ലേജാഫീസർ മുഖാന്തിരം അന്വേഷണം നടത്തിയതിൽ അവകാശികളായി പരേതയുടെ ഭർത്താവായ ശ്രീ. ദേവദാസൻ നമ്പൂതിരിയും മക്കളായ (2) സത്യബാലൻ കുട്ടനച്ചൻ (3) പീതാംബരനച്ചൻ (4) വിമല കുഞ്ഞമ്മ (5) പത്മാക്ഷൻ കുട്ടനച്ചൻ (6) സുരേശൻ കുട്ടനച്ചൻ എന്നിവരാണ് ഉള്ളതെന്നു അറിവായിരിക്കുന്നതിനാലും പരേതയുടെ മാതാവും പിതാവും ജീവിച്ചിരിപ്പില്ലാത്തതിനാലും 1 മുതൽ 4 വരെയുള്ളവരും 6-ാം നമ്പരുകാരനും കൂടി 5-ാം നമ്പർകാരനായ ശ്രീ. പത്മാക്ഷൻ കുട്ടനച്ചനെ തുക പററുന്നതിനു അധികാരപ്പെടുത്തി സ്റ്റേററുമെന്റു തന്നിട്ടുള്ളതിനാലും പരേതയ്ക്കു കിട്ടുവാനുള്ള തുക വാങ്ങുന്നതിനു മകൻ ശ്രീ. പത്മാക്ഷൻ കുട്ടനച്ചനാണ് അവകാശിയെന്നു കാണിച്ചു സർട്ടിഫിക്കററു കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുണ്ടെങ്കിൽ ഈ പരസ്യം കേരള ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ടു ഹാജരായി രേഖാമൂലം ബോധിപ്പിക്കേണ്ടതും. അവധി കഴിഞ്ഞോ തപാൽ മാർഗ്ഗമായോ കിട്ടുന്ന ആക്ഷേപങ്ങളൊന്നും പരിഗണിക്കുന്നതല്ലാത്തതുമാകുന്നു.

താലൂക്കാഫീസ്, ജി. വിജയൻ,
പറവൂർ. തഹസീൽദാർ.

## Muvattupuzha Taluk

മൂവാററുപുഴ താലൂക്കാഫീസിൽ നിന്നും പരസ്യം ചെയ്യുന്നത്.

ബി6-13432/82. 1982 നവംബർ 17.

മൂവാററുപുഴ താലൂക്ക് ഏനാനല്ലൂർ വില്ലേജ് പേരമംഗലം കരയിൽ കൊയ്ത്താനത്ത് കെ. എം. മാണി 17-9-1982-ൽ മരിച്ചുപോയിട്ടുള്ളതും പരേതൻ ഒരു കള്ളുവ്യവസായ തൊഴിലാളിയായിരുന്നു എന്നും പരേതന്റെ അവകാശികൾക്ക് കള്ളുവ്യവസായ ക്ഷേമനിധിയിൽ നിന്നും കിട്ടേണ്ട ആനുകൂല്യങ്ങൾ വാങ്ങിക്കുന്നതിനും ഫെഡറൽ ബാങ്കിന്റെ കല്ലൂർ ശാഖയിൽ പണയം വച്ചിട്ടുള്ള സ്വർണ്ണഉരുപ്പടികൾ തിരികെ എടുക്കുന്നതിനും മററും ഒരു അവകാശ സർട്ടിഫിക്കററു കിട്ടണമെന്നു കാണിച്ച് പരേതന്റെ ഭാര്യ ടിയിൽ മറിയം

6. The period of contract shall be from the date of execution of the agreement to 31-12-1983. No extension of time shall be granted beyond this date either for collection or for removal of the produce already collected and lying in the leased area.

7. The risk of any loss or damages to the produce from whatever cause from the date of receipt of intimation, confirmation, his bid shall be borne by the successful bidder.

8. The collection and removal of the produce shall be effected only under such system and form of printed permits as may be approved or ordered from time to time by the Divisional Forest Officer.

9. The contractor shall keep correct accounts of all produce obtained under this contract and shall submit them to the Range Officer, Vadasserikara before the 5th of every succeeding month.

10. As each book of permit form is issued to the contractor shall send the complete counterfoil of the previous book to the Range Officer and within 7 days from the date of expiry of the contract he shall return any partly used book and all unused books.

11. In the collection of the produce no damage shall be done to any trees in the area.

12. All produce collected from the leased area shall be removed outside the limits of the area leased before the expiry of the period of lease viz., 31-12-1983. Any produce not removed by this date shall be forfeited to Government and the contractor shall not be entitled to any refund or abatement of the amount paid or due remove him under this contract.

13. The raw cashewnuts collected by the contractor from the departmental cashew plantation should be sold out only to the Kerala State Co-operative Marketing Federation, Calicut at the approved rates fixed by Government.

14. The contractor shall be responsible for the acts of himself and his agents and for any illicit fellings of trees of removals or produce within two furlongs of the leased area and also for any loss or damage to the forest by fire resulting from carelessness on the part of himself or any persons employed by him.

15. If any fire occurs in the Forest to which this contract applies the contractor, his agents and all persons authorised by either of them to collect, store or remove the produce shall render every assistance to extinguish the fire and every such person shall in all cases give immediate notice of the occurrence of the fire to the nearest Forests, Police or Revenue Officer.

16. The contractor shall have no right to object to or obstruct any work (such as cutting of creepers, felling and removal of trees etc.) being done by the Forest Department of contractor of leased area in the forests and no compensation to any kind of reduction of leased amount shall be allowed to the contractor on the ground that such Minor Forest Produce as has been leased to him under this contract has been destroyed or managed on account of such operation.

17. The contractor shall personally supervise and control the working on the spot and shall be present whenever notice is given by the Range Officer or the Divisional Forest Officer for inspection of the area. Subject to the above provision he may employ an agent or agents to assist him, in the work but no such agent shall be considered as duly accredited unless his name and residence and specimen signature have been submitted to and approved by the Divisional Forest Officer.

18. The contractor shall be supplied with a copy of the agreement.

19. The condition and terms of this sale notice shall form part and parcel of the agreements to be executed.

20. No person shall be allowed to bid in favour of another unless he holds a power of attorney duly executed in his favour authorising to bid on behalf of such other person on stamp paper worth Rs. 23 and such power of attorney has been accepted by the officer conducting the sale.

21. The contractor shall be allowed to construct temporary sheds in the leased area with his own materials and at his own cost for storing the produce collected required on sites selected by the Range Officer concerned. The ground rent for the construction of such shed shall be fixed by the Divisional Forest Officer and shall be paid before constructions of the sheds and the Divisional Forest Officer's decision shall be final at this respect.

22. If the contract value is Rs. 500 or above the security deposits shall be released only on the production of the Agricultural Income-tax clearance certificate. Agricultural Income-tax payable by the contractor are liable to be deducted from his security deposit before release. If the contract value is Rs. 5,000 or above the Central Income-tax Clearance Certificate also shall be produced before the security deposit is released.

23. In the event of failure by the contractor to fulfil any of the terms and conditions herein contained or those of the agreement to be executed by him the contract shall be liable to be terminated, the security deposit forfeited and the right of collection resold at the risk of the contractor or the work done departmentally and the contractor shall be responsible for and shall make good to the Government any loss which may be incurred by such resale or departmental working as the case may be but shall have no claim to any surplus which may accrue thereby.

24. Any money due from the contractor shall be recoverable from him under the Revenue Recovery Act.

25. Post offers and representations received after the sale shall not ordinarily be considered.

26. Further particulars, if any, can be had from the Divisional Forest Officer or the Range Officer, Vadasserikkara.

Ranni.

T. M. MANOHARAN,
*Divisional Forest Officer.*

## MUNNAR DIVISION

ലേലപ്പരസ്യം

എം. സി. 1–1/80.  1982 ഡിസംബർ 22.

ഈ ഡിവിഷനിലെ താഴെ പറയുന്ന റെയിഞ്ചുകളിലെ വിവിധ ഫോറസ്റ്റ് കേസുകളിൽപ്പെട്ട തൊണ്ടിത്തടികൾ, ഉരുപ്പടികൾ, വിറക്, മുതലായവ അതാത് റെയിഞ്ചിനുനേരെ കൊടുത്തിട്ടുള്ള തീയതികളിൽ പകൽ 11.30 മണിക്ക് അതാതു റെയിഞ്ചാഫീസുകളിൽവച്ച് മൂന്നാർ ഡിവിഷണൽ ഫോറസ്റ്റാഫീസറോ അദ്ദേഹം അധികാരപ്പെടുത്തുന്ന മറ്റുദ്യോഗസ്ഥനോ പരസ്യമായി ലേലം ചെയ്യുന്നതാണെന്നുള്ള വിവരം പൊതുജനങ്ങളുടെ അറിവിലേക്കായി ഇതിനാൽ പരസ്യം ചെയ്തുകൊള്ളുന്നു. ഇപ്രകാരം ലേലത്തിനു നിശ്ചയിച്ചിരിക്കുന്ന തീയതികൾ അവധി ദിവസങ്ങളായിപ്പോയാൽ അടുത്ത ആഫീസ് ദിവസം മുമ്പ് നിശ്ചയിച്ച സമയത്ത് ലേലം നടത്തുന്നതാണ്.

ലേലവ്യവസ്ഥകൾ

1. സർക്കാർ തടി ഡിപ്പോകളിലെ ലേലത്തിനുള്ള വ്യവസ്ഥകൾ തന്നെയായിരിക്കും ഈ ലേലത്തിനുമുള്ള വ്യവസ്ഥകൾ. അവ കൂടാതെ അടിയിൽ ചേർത്തിരിക്കുന്ന വ്യവസ്ഥകളും ഈ ലേലത്തിനു ബാധകമായിരിക്കും.

2. ലേലത്തിനു ചേരുന്നവർ ലേലം തുടങ്ങുന്നതിനു മുൻപായി അതാത് റെയിഞ്ചാഫീസർമാർ നിശ്ചയിച്ചിരിക്കുന്നതും വിൽക്കാൻ നിശ്ചയിച്ചിരിക്കുന്ന സാധനങ്ങളുടെ ഉദ്ദേശവിലയിൽ 5 ശതമാനത്തിൽ കുറയാത്തതുമായ തുക നിരതദ്രവ്യമായി കെട്ടിവയ്ക്കേണ്ടതാണ്.

3. ഓരോ കേസുകളിൽപ്പെട്ട തൊണ്ടിത്തടികളുടെ ആകെ വില 500 രൂപയിൽ കവിയുന്നില്ലെങ്കിൽ നിരതദ്രവ്യം ഉൾപ്പെടെ മുഴുവൻ തുകയും ലേലക്കാർ ലേലം കഴിഞ്ഞാലുടൻ കെട്ടിവയ്ക്കേണ്ടതാണ്. ഈ മുഴുവൻ തുക 500 രൂപയിൽ കവിയുകയാണെങ്കിൽ 500 രൂപയോ ആ കേസുകളിലെ തൊണ്ടിത്തടിയുടെ വിലയിൽ മൂന്നിലൊന്ന് ഏതാണ് കൂടുതൽ ആയത് ഉടൻ കെട്ടിവയ്ക്കേണ്ടതാണ്. ലേലത്തുക 500 രൂപയിൽ കവിഞ്ഞാൽ കെട്ടിവയ്ക്കേണ്ടിവരുന്ന ശിഷ്ടം തുക ലേലം സ്ഥിരപ്പെടുത്തിയ വിവരം ബോധ്യപ്പെടുത്തിയ തീയതി മുതൽ 30 ദിവസത്തിനകം കെട്ടിവയ്ക്കേണ്ടതും അങ്ങനെ കെട്ടിവയ്ക്കാതിരുന്നാൽ അതിനുശേഷം 15 ദിവസം കൂടി തുകയുടെ 12 ശതമാനം പിഴ പലിശയോടുകൂടി കെട്ടിവയ്ക്കാൻ അനുവാദം നൽകുന്നതുമാണ്. അതിനുശേഷം ലേലത്തുക കെട്ടിവയ്ക്കാൻ കാലാവധി യാതൊരു കാരണവശാലും അനുവദിക്കപ്പെടുന്നതല്ല. ലേലത്തുക മുഴുവൻ ഈ കാലാവധിക്കും അടയ്ക്കാതിരുന്നാൽ ലേലം അസ്ഥിരപ്പെടുത്തുന്നതും ആദ്യം ലേലം വിളിച്ചെടുത്ത ആളിന്റെ നഷ്ടോത്തരവാദിത്വത്തിൻമേൽ സാധനങ്ങൾ വീണ്ടും ലേലം ചെയ്യുന്നതുമാണ്. ഇങ്ങനെ പുനർലേലം ചെയ്യുന്നതുകൊണ്ട് സർക്കാരിലേക്ക് എന്തെങ്കിലും നഷ്ടം സംഭവിക്കുന്നതായാൽ ആ നഷ്ടപ്പെട്ട തുകയും പുനർലേലം ചെയ്യുന്നതിൽ എന്തെങ്കിലും വിശേഷാൽ ചെലവു വന്നിട്ടുണ്ടെങ്കിൽ അതും ലേലം ആദ്യം പിടിച്ച ആൾ സർക്കാരിലേക്ക് അടയ്ക്കേണ്ടതും ഇങ്ങനെ അടയ്ക്കാതിരുന്നാൽ അന്നത്തെ നിലവിലുള്ള കുടിശ്ശിക നിയമപ്രകാരം ലേലക്കാരനിലും സ്ഥാവര ജംഗമസ്വത്തുക്കളിൽ നിന്നും ഈടാക്കുന്നതാണ്. പുനർലേലത്തിൽ വല്ല ലാഭക്കൂടുതൽ ഉണ്ടായാൽ ആയതിന് ആദ്യലേലക്കാരന് അവകാശം ഇല്ലാത്തതുമാണ്.

4. ലേലത്തിൽ പിടിക്കുന്ന സാധനങ്ങൾ ലേലം സ്ഥിരപ്പെടുത്തി അറിയിപ്പു നൽകുന്നതു മുതൽ 30 (മുപ്പത്) ദിവസത്തിനകം സർക്കാരിലേക്ക് അടയ്ക്കേണ്ടതുക മുഴുവൻ അടച്ച് പാസ് വാങ്ങി നീക്കം ചെയ്തുകൊള്ളേണ്ടതാണ്. അപ്രകാരം ചെയ്യാതിരുന്നാൽ നിയമപ്രകാരമുള്ള തറവാടക കൊടുത്ത് സാധനങ്ങൾ നീക്കം ചെയ്യാൻ ഡിവിഷണൽ ഫോറസ്റ്റ് ആഫീസർ ഒരു മാസത്തിനകമുള്ള അവധികൂടി അനുവദിക്കുന്നതാണ്. ഈ സമയത്തിനകം തടിയും മറ്റും നീക്കം ചെയ്യാതിരുന്നാൽ സാധനങ്ങൾ നഷ്ടപ്പെടുകയോ ഗുണക്കുറവുണ്ടാകുകയോ, നശിച്ചുപോവുകയോ ചെയ്താൽ ആവക നഷ്ടങ്ങൾക്ക് സർക്കാർ ഒരിക്കലും ഉത്തരവാദിയാകുന്നതല്ല.

5. ലേലത്തിൽ ഉൾപ്പെടുത്തിയിരിക്കുന്ന തടികൾ, ഉരുപ്പടികൾ മറ്റു സാധനങ്ങൾ ഇവയുടെ അളവും തരവും ഗുണവും ലേലക്കാരൻ നോക്കി ബോദ്ധ്യപ്പെട്ടുകൊള്ളണം. ലേലം ചെയ്ത സാധനങ്ങളെപ്പറ്റി ലേലത്തിനുശേഷം കൊടുക്കുന്ന പരാതികൾ സ്വീകരിക്കപ്പെടുന്നതല്ല. കൂടുതൽ വിവരങ്ങൾ അതാത് റെയിഞ്ചിലെ റെയിഞ്ചാഫീസർമാരോട് അന്വേഷിച്ചറിയേണ്ടതാണ്.

പട്ടിക

1983

| ലേലസ്ഥലം | ജനുവരി | ഫെബ്രുവരി | മാർച്ച് |
|---|---|---|---|
| മറയൂർ റെയിഞ്ച് | 17–1–1983 | 2–2–1983 | 2–3–1983 |
| മൂന്നാർ റെയിഞ്ച് | 19–1–1983 | 4–2–1983 | 4–3–1983 |
| നേര്യമംഗലം റെയിഞ്ച് | 27–1–1983 | 14–2–1983 | 15–3–1983 |
| ദേവികുളം റെയിഞ്ച് | 21–1–1983 | 7–2–1983 | 7–3–1983 |
| അടിമാലി റെയിഞ്ച് | 24–1–1983 | 9–2–1983 | 9–3–1983 |

വി. കെ. സിൻഹ,
ദേവികുളം.  ഡിവിഷണൽ ഫോറസ്റ്റാഫീസർ.

## TIMBER SALES DIVISION, PERUMBAVOOR

പുനർലേലപ്പരസ്യം

I

ടി. 2–3848/82.  1982 ഡിസംബർ 20.

പെരുമ്പാവൂർ ഡിവിഷണൽ ഫോറസ്റ്റാഫീസറിന്റെ ടി2–3848/82-ാം നമ്പർ പ്രകാരം 25-11-1982, 26–11–1982-ൽ കേരളഭൂഷണം, ദീപിക എന്നീ മലയാള ദിനപത്രങ്ങളിലും 30–11–1982-ൽ കേരളാ ഗവൺമെന്റ് ഗസറ്റിലും പ്രസിദ്ധീകരിച്ചതും 9–12–1982-ൽ ലേലത്തിൽ വച്ചിരുന്നതും അന്നേ ദിവസം ലേലം നടക്കാതിരുന്നതുമായ തടികൾ ആദ്യലേലക്കാരന്റെ നഷ്ടോത്തരവാദിത്വത്തിൽ 13–1–1983-ൽ കുമളി ഡിപ്പോയിൽ വച്ച് വീണ്ടും പുനർലേലം ചെയ്തു വിൽക്കുന്നതാണ്.

II

ടി2–4453/82.  1982 ഡിസംബർ 18.

ഈ ഡിവിഷനിൽപ്പെട്ട വിട്ടൂർ ഡിപ്പോയിൽനിന്നും ശ്രീ. എം. ഹുസൈനാർ, ടിമ്പർ മെർച്ചന്റ്, 32/444, കലമ്പൂഴ റോഡ്, ചെലവക്കോട് എന്നയാൾ 22-9-1982-ൽ ലേലത്തിൽ പിടിച്ചതും ലേലവ്യവസ്ഥകളനുസരിച്ച്

ബാക്കിലേലത്തുക അടച്ച് നീക്കം ചെയ്യപ്പെടാതെ കിടക്കുന്ന താഴെ പറയുന്ന തടികൾ ടിയാന്റെ നഷ്ടോത്തരവാദിത്വത്തിൽ 20-1-1983-ൽ രാവിലെ പത്തുമണിക്ക് പെരുമ്പാവൂർ ഡിവിഷണൽ ഫോറസ്റ്റാഫീസറോ, അദ്ദേഹം അധികാരപ്പെടുത്തുന്ന ഉദ്യോഗസ്ഥനോ, വീട്ടൂർ ഡിപ്പോയിൽവച്ച് പരസ്യമായി പുനർ ലേലം ചെയ്തു വിൽക്കുന്നതാണ്.

പ്രസ്തുത പുനർലേലം സാധാരണ ഡിപ്പോ ലേലവ്യവസ്ഥകൾക്ക് വിധേയമായിരിക്കും.

പട്ടിക

| ലോട്ട് | തടികളുടെ ഇനം | എണ്ണം | അളവ് ക്യു.മീ. |
|---|---|---|---|
| 1198/82 | ഇരുൾ II | 17 | 5.675 |
| 1204 | വെൺതേക്ക് I | 10 | 7.028 |
| 1205 | ഇരുൾ II | 19 | 8.193 |
| 1212 | ഇരുൾ II | 14 | 4.962 |
| 1243 | തേക്ക് IV | 18 | 3.179 |
| 1249 | തേക്ക് | 17 | 2.571 |
| 1273 | തേക്ക്ബില്ലറ്റ്സ് | | 12.250 മെ. ടൺ |
| 1274 | .. | | 19.225 .. |
| 1277 | .. | | 14.375 .. |
| 1278 | .. | | 10.000 .. |

III

പുനർ ലേലപ്പരസ്യം

ടി2-4454/82. 1982 ഡിസംബർ 18.

ഈ ഡിവിഷനിൽപ്പെട്ട വീട്ടൂർ ഡിപ്പോയിൽനിന്നും ശ്രീ. ആർ. രാജപ്പൻ, ശ്രീകൃഷ്ണ ടിംബേഴ്സ്, ഗുരുവായൂർ എന്നയാൾ 22-9-1982-ൽ ലേലത്തിൽ പിടിച്ചതും ലേലവ്യവസ്ഥകൾ അനുസരിച്ച് ബാക്കി ലേലത്തുക അടച്ചു നീക്കം ചെയ്യപ്പെടാതെ കിടക്കുന്ന താഴെ പറയുന്ന തടികൾ ടിയാന്റെ നഷ്ടോത്തരവാദിത്വത്തിൽ 20-1-1983-ൽ രാവിലെ പത്തുമണിക്ക് പെരുമ്പാവൂർ ഡിവിഷണൽ ഫോറസ്റ്റാഫീസറോ അദ്ദേഹം അധികാരപ്പെടുത്തുന്ന ഉദ്യോഗസ്ഥനോ വീട്ടൂർ ഡിപ്പോയിൽ വച്ച് പരസ്യമായി പുനർലേലം ചെയ്തു വിൽക്കുന്നതാണ്.

പ്രസ്തുത പുനർലേലം സാധാരണ ഡിപ്പോ ലേലവ്യവസ്ഥകൾക്ക് വിധേയമായിരിക്കും.

പട്ടിക

| ലോട്ടുനമ്പർ | തടികളുടെ ഇനം | എണ്ണം | അളവ് ക്യു. മീ. |
|---|---|---|---|
| 1202/82 | ഇരുൾ I | 9 | 7.439 |
| 1216 | ഇരുൾ II | 14 | 5.030 |

എം. എം. അബൂബക്കർ,
ഡിവിഷണൽ ഫോറസ്റ്റാഫീസർ.

## VAZHACHAL DIVISION

തേക്കുകഴ ലേലപ്പരസ്യം

സി3. 2805/82. 1982 ഡിസംബർ 22.

കേരള ഗവർണ്ണർക്കുവേണ്ടി വാഴച്ചാൽ ഡിവിഷണൽ ഫോറസ്റ്റ് ആഫീസർ പരസ്യപ്പെടുത്തുന്നത്.

ഈ ഡിവിഷനിൽപ്പെട്ട കൊല്ലത്തിരുമേട് റേഞ്ചിലെ 1965 തേക്കുതോട്ടത്തിൽ നിന്ന് ശേഖരിച്ചതും റോഡരുകിൽ അട്ടിവെച്ചിരിക്കുന്നതുമായ തേക്കുകഴകൾ 1983 ജനുവരി 19-ാം തീയതി പകൽ 11 മണിക്ക് 22-12-1981-ലെ കേരളാ ഗസററ് പാർട്ട് III-ൽ 583 മുതൽ 586 കൂടിയുള്ള പുറങ്ങളിൽ ഡിവിഷണൽ ഫോറസ്റ്റ് ആഫീസർ ടിംബർ സെയിൽസ് ഡിവിഷൻ കാലടി പരസ്യപ്പെടുത്തിയിട്ടുള്ള 9-12-1981-ലെ കെ. എ-2-1430/81 നമ്പർ ലേലപ്പരസ്യപ്രകാരമുള്ള നിബന്ധനകൾക്കും ഡിപ്പാർട്ടുമെന്റിൽ അതാതു കാലത്ത് നിലവിലുള്ള നിബന്ധനകൾക്കും വിധേയമായി വാഴച്ചാൽ ഡിവിഷണൽ ഫോറസ്റ്റ് ആഫീസറോ അദ്ദേഹം അധികാരപ്പെടുത്തുന്ന മറേറതെങ്കിലും ഉദ്യോഗസ്ഥനോ വാഴച്ചാൽ ഐ. ബി.-യിൽ വച്ച് പരസ്യമായി ലേലം ചെയ്തു വിൽക്കുന്നതാണ്.

പ്രസ്തുത ലേലപ്പരസ്യത്തിൽ 10-ാം ഖണ്ഡികയിൽ രണ്ടാം വകുപ്പുപ്രകാരം പുനർലേലം ചെയ്യേണ്ടിവരികയാണെങ്കിൽ സംഭവിക്കാവുന്ന നഷ്ടം തീരുമാനിക്കുന്നതിനുള്ള അധികാരം ഡിവിഷണൽ ഫോറസ്റ്റ് ആഫീസറിൽ നിക്ഷിപ്തമായിരിക്കുന്നതാണ്.

ഏതെങ്കിലും കഴകളുടെ ലേലം യുക്തമെന്ന് തോന്നുന്നപക്ഷം ലേലം ചെയ്യുന്ന ഉദ്യോഗസ്ഥന് നിറുത്തിവയ്ക്കുവാൻ അധികാരം ഉണ്ടായിരിക്കുന്നതാണ്.

പട്ടിക

കഴകൾ ശേഖരിച്ചതോട്ടം.—1965 തേക്കുതോട്ടം കൊല്ലത്തിരുമേട്.

നാലാംതരം.—8057 എണ്ണം.

അഞ്ചാംതരം.—424 എണ്ണം.

കൂടുതൽ വിവരങ്ങൾ ഈ ആഫീസിലോ കൊല്ലത്തിരുമേട് ആഫീസിലോ അന്വേഷിച്ചറിയാവുന്നതാണ്. ലേലദിവസം ഒരു പൊതു ഒഴിവുദിവസമായി വരുന്നപക്ഷം അടുത്ത പ്രവൃത്തിദിവസം അതേ സ്ഥലത്തും സമയത്തും വച്ച് നടത്തുന്നതാണ്.

നിരതദ്രവ്യം.—ആയിരം രൂപ.

ലേലത്തീയതി.—19-1-1983.

ലേലസ്ഥലം.—ഐ. ബി., വാഴച്ചാൽ.

ചാലക്കുടി.

ആർ. രാജരാജ വർമ്മ,
ഡിവിഷണൽ ഫോറസ്റ്റാഫീസർ.

## TRICHUR DIVISION

തടിലേലപ്പരസ്യം

ടി. സി. 1-3281/79. 1982 ഡിസംബർ 20.

തൃശ്ശൂർ ഡിവിഷൻ വടക്കാഞ്ചേരി റെയിഞ്ചിൽ കൊണ്ടാഴി കൂപ്പ് II-ൽ നിന്നും ശേഖരിച്ചു ടി കൂപ്പിൽ തന്നെയുള്ള ഡിപ്പോയിൽ അട്ടിവെച്ചിരിക്കുന്നതുമായ താഴെ പട്ടികയിൽ പറയുന്ന പല ജാതി തടികൾ ടി കൂപ്പ് ഡിപ്പോയിൽ വെച്ച് തൃശ്ശൂർ ഡിവിഷണൽ ഫോറസ്റ്റ് ആഫീസറോ അദ്ദേഹം അധികാരപ്പെടുത്തുന്ന മറേറതെങ്കിലും വനംവകുപ്പ് ഉദ്യോഗസ്ഥനോ 22-12-1981-ലെ കേരളാ ഗസററിൽ കാലടി ടിമ്പർ സെയിൽസ് ഡിവിഷൻ, ഡിവിഷണൽ ഫോറസ്റ്റ് ഓഫീസർ പരസ്യം ചെയ്തിട്ടുള്ള കെ.എ. 2-1430/81-ാം നമ്പർ ലേല നിബന്ധനകൾക്കും വനം വകുപ്പിൽ അതാതു കാലത്ത് നിലവിലുള്ള മററു വ്യവസ്ഥകൾക്കും വിധേയമായി 19-1-1983 പകൽ 11 മണിക്ക് പരസ്യമായി ലേലം

ചെയ്തു വിൽക്കുന്നതാകുന്നു. ലേലത്തിൽ പങ്ക് കൊള്ളാൻ ആഗ്രഹിക്കുന്നവർ ലേലത്തിനു മുൻപായി തടികളും വിറകും നേരിൽ കണ്ട് ബോദ്ധ്യപ്പെടേണ്ടതും 1000 രൂപ (ആയിരം രൂപ) നിരതദ്രവ്യം കെട്ടിവയ്ക്കേണ്ടതും ആകുന്നു. ലേല ദിവസം ഒരു പൊതു ഒഴിവു ദിവസമായാൽ അടുത്ത പ്രവർത്തിദിവസം ലേലം നടത്തുന്നതുമാകുന്നു. കൂടുതൽ വിവരങ്ങൾക്ക് ഈ ആഫീസിലോ വടക്കാഞ്ചേരി റെയിഞ്ചാഫീസിലോ അന്വേഷിക്കുക.

പട്ടിക എ

| ക്രമ നമ്പർ | ഇനം | എണ്ണം | അളവ് |
|---|---|---|---|
| 1. | തേക്ക് | 44 | 16.935 |
| 2. | ഇരൂൾ | 20 | 5.339 |
| 3. | കൈനി | 6 | 1.461 |
| 4. | കുന്നിവാക | 1 | 1.208 |
| 5. | ഞമ | 10 | 2.942 |
| 6. | താന്നി | 1 | 0.297 |
| 7. | വിബ് | 2 | 0.835 |
| 8. | പുല്ല് മരുത് | 2 | 0.707 |
| 9. | ചടച്ചി | 4 | 1.101 |
| | ആകെ | 90 | 30.625 |

പട്ടിക ബി

| ക്രമ നമ്പർ | ഇനം | എണ്ണം | അളവ് |
|---|---|---|---|
| 1 | തേക്ക് | 1 | 0.851 |
| 2. | ഇരൂൾ | 14 | 4.196 |
| 3. | കരിമരുത് | 2 | 0.406 |
| 4. | കൈനി | 1 | 0.181 |
| 5. | വെൺതേക്ക് | 1 | 0.300 |
| 6. | ഞമ | 4 | 1.416 |
| | ആകെ | 23 | 7.352 |

എൻ.ബി. പട്ടിക ബി.യിൽ കൊടുത്തിരിക്കുന്ന തടികൾ 9-3-1979-ൽ ലേലത്തിൽ വെച്ചതും, എന്നാൽ ലേലക്കാർ കൊണ്ടുപോകാതെ കിടക്കുന്നതുമാകുന്നു.

ശ്യാംധർ,
തൃശ്ശൂർ—3. ഡിവിഷണൽ ഫോറസ്റ്റാഫീസർ.

## PALGHAT DIVISION

തൊണ്ടിലേലപ്പരസ്യം

ഇ. 5978/81. 1982 ഡിസംബർ 22.

പാലക്കാട് (ടി) ഡിവിഷനിൽപ്പെട്ട മണ്ണാർക്കാട് എന്നീ റെയിഞ്ചുകളിലെ വിവിധ ഫോറസ്റ്റു കേസുകളിൽ ഉൾപ്പെട്ടതായ തൊണ്ടിത്തടികൾ, വിറക്, കഴ മുതലായവ അതാതു റെയിഞ്ചാഫീസുകളിൽ വെച്ച് ഡിവിഷണൽ ഫോറസ്റ്റ് ആഫീസറോ, റെയിഞ്ചാഫീസറോ അന്ന് നിലവിലിരിക്കുന്ന സർക്കാർ തടിഡിപ്പോകളിലെ ലേല വ്യവസ്ഥകളനുസരിച്ച് താഴെ കാണിച്ചിരിക്കുന്ന തീയതികളിൽ കാലത്ത് 11 മണിക്ക് പരസ്യമായി ലേലം ചെയ്തു വിൽക്കുന്നതായിരിക്കും. ലേലത്തിനു നിശ്ചയിച്ചിരിക്കുന്ന തീയതികൾ പൊതു ഒഴിവു ദിവസമാകാനിടയായാൽ അടുത്ത പ്രവൃത്തിദിവസങ്ങളിൽ നിശ്ചിത സമയത്ത് ലേലം നടത്തുന്നതാണ്. ലേലത്തെ സംബന്ധിച്ച് കൂടുതൽ വിവരങ്ങൾ അതാതു റെയിഞ്ചാഫീസുകളിൽ അന്വേഷിച്ചാൽ ലഭിക്കുന്നതാണ്.

| മലമ്പുഴ (ടി) റെയിഞ്ച് | മണ്ണാർക്കാട് (ടി) റെയിഞ്ച് |
|---|---|
| 27-1-1983 | 28-1-1983 |
| 22-2-1983 | 24-2-1983 |
| 28-3-1983 | 30-3-1983 |

എസ്. പി. സിംഗ്,
പാലക്കാട് ഡിവിഷണൽ ഫോറസ്റ്റ് ആഫീസർ.

## SPECIAL DIVISION, KOZHIKODE

കശുവണ്ടി ലേലപ്പരസ്യം

നമ്പർ. ജി. 6719/82. 1982 ഡിസംബർ 23.

താമരശ്ശേരി റെയിഞ്ചിൽ പുനൂർ ബ്ലോക്ക് 1-ലും, 2-ലും നിൽക്കുന്നതായ കശുമാവിൽ നിന്നും കശുവണ്ടി ശേഖരിച്ചു നീക്കം ചെയ്യുന്നതിനുള്ള അവകാശം 27-1-1983-ം തീയതി കൃത്യം 11 മണിക്ക് ഡിവിഷണൽ ഫോറസ്റ്റ് ആഫീസറോ അദ്ദേഹം അധികാരപ്പെടുത്തുന്ന മറ്റു ഉദ്യോഗസ്ഥനോ സാധാരണ ലേല നിബന്ധനകൾക്ക് (ചെറുകിട വനവിഭവങ്ങൾ) വിധേയമായി താമരശ്ശേരി റെയിഞ്ചാഫീസിൽ വച്ച് പരസ്യമായി ലേലം ചെയ്തു വിൽക്കുന്നതാകുന്നു. ലേലം ഒരു പൊതു ഒഴിവുദിവസമായി വരികയാണെങ്കിൽ ലേലം അടുത്ത പ്രവൃത്തിദിവസം നിശ്ചിത സ്ഥലത്തും സമയത്തും വെച്ച് നടത്തുന്നതായിരിക്കും. ലേലത്തിൽ പങ്കെടുക്കാനാഗ്രഹിക്കുന്നവർ കശുവണ്ടിത്തോട്ടം നേരിൽ കണ്ടു തൃപ്തിപ്പെടേണ്ടതാണ്.

നിരതദ്രവ്യം.—500 രൂ.

കരാറുകാലാവധി.—കരാർ ഒപ്പിടുന്ന തീയതി മുതൽ 31-7-1983 വരെ.

സെക്യൂരിറ്റി ഡെപ്പോസിറ്റ്.—കരാർ വിലയുടെ 10 ശതമാനമോ 500 രൂ.യോ അതിൽ ഏതു കൂടുതലോ ആ തുക.

കൂടുതൽ വിവരങ്ങൾക്ക് താമരശ്ശേരി റെയിഞ്ചാഫീസിലോ ഡിവിഷനൽ ഫോറസ്റ്റാഫീസിലോ അന്വേഷിക്കുക.

പി. അലവിക്കുട്ടി,
ഡിവിഷണൽ ഫോറസ്റ്റ് ആഫീസർ.

## SPECIAL DIVISION, NILAMBUR

### AUCTION SALE OF THONDY ARTICLES

Ref. No. Fl. 9526/82. 16th December, 1982.

It is hereby notified that the confiscated or perishable thondy articles such as timber, firewood, bamboos, tools etc., involved in various forest offences of this division will be sold in public auction by the concerned Range Officer in the presence of the Divisional Forest Officer, Special, Nilambur at the place and on the date and time shown in the schedule given below. If any of the dates fixed happens to be a public holiday the sale will be held on the next working day at the same notified time and place.

The bidders are adviced to inspect the articles put up for sale and satify themselves about the condition, quantity and quality etc., of the same before the

before the commencement of the sale. Details of produces to be auctioned can be ascertained from the respective Forest Range Officers. No complaints as to the defect or difference in quality and quantity etc., of the produces will be entertained under any circumstances after the sale has been knocked down. All the usual condition of the sale of timber in Government Department in force as amended from time to time are applicable to this sale also, with the following modifications:

(a) Intending bidders shall deposit a sum of Rs. 25 as EMD before the commencement of the auction.

(b) The highest bidders should pay on the spot the full value of the thoudy articles auctioned less earnest money already deposited in case, the sale value is below Rs. 500. If the sale value is Rs. 500 or above, the highest bidder should pay on the spot 1/3 of the bid amount less earnest money already paid subject to a minimum of Rs. 500.

(c) The articles shall be removed from the site within 30 days from the date of intimation of the confirmation of the sale. Further particulars if any, required can be had from the concerned Range Officers.

SCHEDULE

| *Chungathara I Range Nilambur at 3 p.m.* | *Chungathara II Range Nilambur at 3 p.m.* | *Edavanna Range Nilambur at 3 p.m.* | *Kalikavu Range Wandoor at 3 p.m.* | *Perinthalmanna range Wandoor at 4 p.m.* |
|---|---|---|---|---|
| 27-1-1983 | 28-1-1983 | 29-1-1983 | 31-1-1983 | 31-1-1983 |
| 19-2-1983 | 21-2-1983 | 22-2-1983 | 23-2-1983 | 24-2-1983 |
| 22-3-1983 | 23-3-1983 | 24-3-1983 | 25-3-1983 | 26-3-1983 |
| 19-4-1983 | 20-4-1983 | 21-4-1983 | 22-4-1983 | 23-4-1983 |
| 17-5-1983 | 18-5-1983 | 19-5-1983 | 20-5-1983 | 21-5-1983 |
| 21-6-1983 | 22-6-1983 | 23-6-1983 | 24-6-1983 | 25-6-1983 |
| 19-7-1983 | 20-7-1983 | 21-7-1983 | 22-7-1983 | 23-7-1983 |
| 16-8-1983 | 17-8-1983 | 18-8-1983 | 19-8-1983 | 20-8-1983 |
| 22-9-1983 | 23-9-1983 | 24-9-1983 | 26-9-1983 | 27-9-1983 |
| 18-10-1983 | 19-10-1983 | 20-10-1983 | 21-10-1983 | 22-10-1983 |
| 22-11-1983 | 23-11-1983 | 24-11-1983 | 25-11-1983 | 26-11-1983 |
| 20-12-1983 | 21-12-1983 | 22-12-1983 | 23-12-1983 | 24-12-1983 |

Nilambur.

P. K. ZACHARIAH,
*Special Divisional Forest Officer.*

## PUNCHAKOLLY RUBBER PLANTATION DIVISION, CHANDAKUNNU, NILAMBUR

### AUCTION SALE NOTIFICATION

Ref. 389/82. *22nd December*, 1982.

It is notified for the information of the public that the auction sale of the under noted quantities of timber and firewood collected from coupe No. IV of Punchakolly Rubber Plantation Division, Chandakunnu, Nilambur will be held at Punchakolly Coupe IV dumping depot from 10 a.m. on 28-1-1983 by the Divisional Forest Officer, Punchakolly Rubber Plantation Division or any other Officer authorised by him, subject to the conditions laid down in the notification No. PWP. 175/80 dated 12-1-1981, published on pages 95 to 98 in Kerala Gazette Part III dated 10-2-1981.

If found necessary the auction will be continued from 10 a.m. on the next working day also.

If the notified day happens to be a holiday the auction will be held on the next working day at the time and place noted above.

Further details can be ascertained from this office or from the Forest Range Officer, Range No. I of this Division at Chandakunnu.

Earnest Money Deposit at the rate of Rs. 500 (Rupees Five hundred only) is to be deposited by the persons who participate in the auction before commencement of the auction.

DETAILS OF THE PRODUCE

| *Sl. No.* | *Species* | *No. of logs* | *Volume/quantity* |
|---|---|---|---|
| 1. | Teak | 45 logs | 9.439 Cum |
| 2. | Miscellaneous hardwood logs (Irul, Maruthi, Venteak, Chadachi, Mulluvenga etc.,) | 1037 logs | 181.618 Cum |
| 3. | Jungle wood logs | 87 logs | 16.383 Cum |
| 4. | Firewood | .. | 70 M.T. |

ലേലപ്പരസ്യം

സൂചിക 389/82. 1982 ഡിസംബർ 22.

ഈ ഡിവിഷനിലെ പുഞ്ചക്കൊല്ലി ഒന്നാം നമ്പർ റെയിഞ്ചിന്റെ പരിധിയിൽപ്പെട്ട നാലാം നമ്പർ കൂപ്പിൽ നിന്ന് ശേഖരിച്ച് മേൽ കൂപ്പിലെ ഡമ്പിംഗ് ഡിപ്പോയിൽ സൂക്ഷിച്ചിട്ടുള്ള മരം/വിറക് 1981 ഫെബ്രുവരി മാസം 10-ാം തീയതിയിലെ കേരള സർക്കാർ ഗസറ്റിൽ മൂന്നാം ഭാഗത്തിൽ 95 മുതൽ 98 വരെ താളുകളിൽ പരസ്യം ചെയ്തിട്ടുള്ള ലേല നിബന്ധനകൾക്ക് വിധേയമായി 28-1-1983-ന് രാവിലെ പത്തു മണിമുതൽ പരസ്യമായി പുഞ്ചക്കൊല്ലി നാലാം നമ്പർ കൂപ്പിലെ ഡമ്പിംഗ് ഡിപ്പോയിൽവച്ച് പുഞ്ചക്കൊല്ലി റബ്ബർ പ്ലാന്റേഷൻ ഡിവിഷണൽ ഫോറസ്റ്റ് ആഫീസറോ അദ്ദേഹം അധികാരപ്പെടുത്തുന്ന മറ്റു ഉദ്യോഗസ്ഥനോ ലേലംചെയ്തു വിൽക്കുന്നതാണ്.

28-1-1983-ന് ലേലം പൂർത്തിയാക്കാൻ കഴിയാതെ വന്നാൽ അടുത്ത പ്രവൃത്തിദിവസം ലേലം തുടരുന്നതാണ്.

ലേല ദിവസം ഏതെങ്കിലും കാരണവശാൽ അവധി ദിവസമാവുകയാണെങ്കിൽ അടുത്ത പ്രവൃത്തിദിവസം ലേലം ടി സ്ഥലത്തും സമയത്തും നടത്തുന്നതാണ്.

കൂടുതൽ വിവരങ്ങൾക്ക് ഈ ആഫീസിൽ നേരിട്ടോ, ഈ ഡിവിഷനിലെ ഒന്നാം നമ്പർ റെയിഞ്ചിലെ റെയിഞ്ചാഫീസറോടോ അന്വേഷിക്കാവുന്നതാണ്.

ലേലത്തിൽ പങ്കെടുക്കുന്നതിന് 500 രൂപ (അഞ്ഞൂറ് രൂപ) നിരതദ്രവ്യം കെട്ടിവയ്ക്കേണ്ടതാണ്.

വനവിഭവങ്ങൾ

| | ഇനം | തടികളുടെ എണ്ണം | ഘനമാനം |
|---|---|---|---|
| 1. | തേക്ക് | 45 കഷണം | 9.439 |
| 2. | പലജാതി കട്ടിത്തടി (ഇരുൾ, മരുതി, വെൺതേക്ക്, ചടച്ചി, മുള്ളുവേങ്ങ മുതലായവ) | 1037 കഷണം | 181.618 |
| 3. | പടുമരങ്ങൾ | 87 കഷണം | 16.383 |
| 4. | വിറക് | | 70 മെ.ടൺ |

എം. പൊക്കൻ,
ഡിവിഷണൽ ഫോറസ്റ്റാഫീസർ.







Reg. No. KL/TV(N)/12

# KERALA GAZETTE

PUBLISHED BY AUTHORITY

Vol.XXVIII Trivandrum, Tuesday, 4th January 1983/14th Pousha 1904 (Saka) [No. 1

## PART III

## Department of Health Services

പാലാ ഗവൺമെന്റ് ആശുപത്രി മെഡിക്കലാഫീസർ പരസ്യം ചെയ്യുന്നത്.

No. E-949/82. 1982 ഡിസംബർ 6.

ഈ ആശുപത്രിയിൽ സൂക്ഷിച്ചിരിക്കുന്ന താഴെ പറയുന്ന സാധനങ്ങൾ 1983 ജനുവരി മാസം 6-ാം തീയതി പകൽ 12 മണിക്ക് ഈ ആശുപത്രി പരിസരത്തു വെച്ച് പരസ്യമായി ലേലം ചെയ്തു കൊടുക്കുന്നതാണ്. ലേലത്തിൽ പങ്കെടുക്കേണ്ടുന്നവർ ലേലം തുടങ്ങുന്നതിനു മുമ്പായി 50 രൂപ നിരതദ്രവ്യം കെട്ടിവയ്ക്കേണ്ടതും ഏററവും കൂടുതൽ തുകയ്ക്ക് ലേലം വിളി കൊള്ളുന്നയാളിന്റെ പേരിൽ ലേലം താൽക്കാലികമായി സ്ഥിരപ്പെടുത്തുന്നതും ലേലത്തുകയും വിൽപ്പന നികുതിയും മുഴുവനായും അടച്ച് രസീത് വാങ്ങിയിരിക്കേണ്ടതുമാണ്. മേലധികാരികളുടെ അംഗീകാരം ലഭിച്ചാൽ ഉടൻ വിവരം ലേലക്കാരെ അറിയിക്കുന്നതും സാധനങ്ങൾ രണ്ടാഴ്ചക്കുള്ളിൽ ആശുപത്രിയിൽ നിന്നും നീക്കം ചെയ്യേണ്ടതുമാണ്. ലേലം മാററി വയ്ക്കാനും ലേലം സ്ഥിരപ്പെടുത്താനും മെഡിക്കലാഫീസർക്ക് പൂർണ്ണമായ അധികാരം ഉണ്ടായിരിക്കുന്നതാണ്. ലേലസംബന്ധമായ എല്ലാ വിവരങ്ങളും പ്രവൃത്തി ദിവസങ്ങളിൽ ആശുപത്രി ആഫീസിൽ അന്വേഷിച്ചാൽ അറിയാവുന്നതാണ്.

ലേലം ചെയ്യാനുള്ള സാധനങ്ങൾ

| ക്രമനമ്പർ | ഇനവിവരം | എണ്ണം |
|---|---|---|
| 1 | വിവിധ വലിപ്പത്തിലുള്ള ഡ്രമ്മുകൾ | 4 |
| 2 | പ്ലാസ്റ്റിക് കുപ്പികൾ | 150 |
| 3 | സലൈൻ കുപ്പികൾ | 8436 |
| 4 | ഇഞ്ചക്ഷൻ കുപ്പികൾ | 60000 |
| 5 | ഇടുങ്ങിയ വാവട്ടമുള്ള കുപ്പികൾ | 1200 |
| 6 | ചെറിയ കുപ്പികൾ | 30 |
| 7 | വാവട്ടമുള്ള കുപ്പികൾ | 40 |
| 8 | അഞ്ചുപൗണ്ട് കുപ്പികൾ | 42 |
| 9 | വിവിധ ഇനം ടിന്നുകൾ | 1560 |
| 10 | വാവട്ടമുള്ള ചെറിയ കുപ്പികൾ | 10 |
| 11 | പ്ലാസ്റ്റിക് സഞ്ചി | 2 |

പാലാ.

ജോസ് എബ്രഹാം,
മെഡിക്കൽ ഓഫീസർ-ഇൻ-ചാർജ്.







Reg. No. KL/TV(N)/12

# KERALA GAZETTE

PUBLISHED BY AUTHORITY

Vol. XXVIII] Trivandrum, Tuesday, 4th January 1983/14th Pousha 1904 (Saka) [No. 1

## PART III

# Department of National Employment Services

### ഭാവി ആസൂത്രണം ചെയ്യുന്നതിന് സഹായിക്കുന്ന ഗൈഡുകൾ

അനുയോജ്യമായ ഒരു തൊഴിൽ തിരഞ്ഞെടുക്കുക എന്നത് വളരെ പ്രാധാന്യമർഹിക്കുന്ന ഒരു കാര്യമാണ്. ഉദ്യോഗാർത്ഥികളുടെ കഴിവിന്റെ യഥാർത്ഥ വിനിയോഗം, ക്രമമായ ഉന്നമനം, കൂടുതൽ വേതന സാദ്ധ്യതയുള്ള ഒരു ഭാവി ഇവയെല്ലാം ഉദ്യോഗാർത്ഥി തിരഞ്ഞെടുക്കുന്ന തൊഴിലിനെ ആശ്രയിച്ചിരിക്കുന്നു.

ശരിയായ തൊഴിലുകൾ തിരഞ്ഞെടുക്കുന്നതിന് തൊഴിൽ ഗൈഡുകൾ സഹായിക്കുന്നു. താഴെ കൊടുത്തിരിക്കുന്ന തൊഴിൽ ഗൈഡുകളിൽ 50 പൈസയിൽ കുറഞ്ഞവ സൗജന്യമായും മറ്റുള്ളവ വിലയ്ക്കും എംപ്ലോയ്മെന്റ് എക്സ്ചേഞ്ചുകളിൽ നിന്നും വാങ്ങാവുന്നതാണ്.

### കരിയർ ഇൻഫർമേഷൻ സീരീസ്

1 കരിയേഴ്സ് ഇൻ എഞ്ചിനീയറിംഗ് ആന്റ് ടെക്നോളജി
2 കരിയേഴ്സ് ഫോർ ഹൈ/ഹയർ സെക്കന്ററി സ്കൂൾ ലീവേഴ്സ്
3 കരിയേഴ്സ് ഫോർ സയൻസ് ഗ്രാഡുവേറ്റ്സ്
4 കരിയേഴ്സ് ഫോർ ആർട്ട്സ് ആന്റ് കോമേഴ്സ് ഗ്രാഡ്വേറ്റ്സ്
5 കരിയേഴ്സ് ഫോർ അഗ്രിക്കൾച്ചറൽ ഗ്രാഡ്വേറ്റ്സ് ആന്റ് അപ്ലൈഡ് . സയന്റിസ്റ്റ്സ്
6 കരിയേഴ്സ് ഇൻ അക്കൗണ്ടൻസി
7 കരിയേഴ്സ് ഫോർ വിമെൻ
8 ബി യുവർ ഓൺ എംപ്ലോയർ
9 ടുവേഡ്സ് സെൽഫ് എംപ്ലോയ്മെന്റ്
10 കരിയേഴ്സ് ഇൻ മെഡിസിൻ ആന്റ് അലൈഡ് ഫീൽഡ്സ്
11 കരിയേഴ്സ് ഇൻ പ്രിന്റിംഗ്
12 സെല്ലിംഗ് ആസ് എ കരിയർ
13 കരിയേഴ്സ് ഫോർ നോൺ മെട്രിക്കുലേറ്റ്സ് ആന്റ് സ്കൂൾ ഡ്രോപ്പ് ഔട്ട്സ്
14 ആർട്ട് ഫോർ എ ലിവിംഗ്
15 കരിയേഴ്സ് ഇൻ കാറ്ററിംഗ് ആന്റ് ഹോട്ടലിയറിംഗ്
16 മാത്തമാറ്റിക്സ് ഫോർ എ കരിയർ
17 ഹെവി എർത്ത് മൂവിംഗ് മെഷീനറി ഓക്യുപ്പേഷൻസ്
18 ആഫ്റ്റർ ഇന്റർമീഡിയറ്റ് വാട്ട്
19 കരിയേഴ്സ് ഇൻ ഡിഫൻസ് സർവ്വീസ്
20 കരിയേഴ്സ് ഇൻ ജേണലിസം
21 സ്റ്റാറ്റിസ്റ്റിക്സ് ഫോർ എ കരിയർ
22 ഹോം സയൻസ് ആന്റ് ഡയറ്ററ്റിക്സ് ഫോർ എ കരിയർ
23 കരിയർ ഇൻ ഡേറ്റ പ്രോസസിംഗ് (കമ്പ്യൂട്ടർ ഒക്യുപ്പേഷൻസ്)
24 ലേൺ വൈൽ യൂ ഏൺ
25 എക്കണോമിക്സ് ഫോർ എ കരിയർ
26 ആഫ്റ്റർ ബി. എസ്‌സി. വാട്ട്

### കരിയർ പാംഫ്ലെറ്റുകൾ

1 ആക്ചറി
2 അഗ്രിക്കൾച്ചറൽ എഞ്ചിനീയർ
3 എയർകണ്ടീഷനിംഗ് ആന്റ് റഫ്രിജറേഷൻ മെക്കാനിക്
4 എയർ പൈലറ്റ്
5 ആർക്കിയോളജിസ്റ്റ്
6 ആർക്കിടെക്റ്റ്
7 ആക്സിലറി നഴ്സ് മിഡ്‌വൈഫ്
8 കമ്പനി സെക്രട്ടറി
9 കമേഴ്സ്യൽ ആർട്ടിസ്റ്റ്
10 ഡെന്റൽ ആക്സിലറി
11 ഡെന്റൽ സർജൻ
12 ഡ്രാഫ്റ്റ്സ്മാൻ (മെക്കാനിക്കൽ എഞ്ചിനീയറിംഗ്)
13 ഫാമിലി ആന്റ് ചൈൽഡ് വെൽഫെയർ വർക്കർ
14 ഫോറസ്റ്റ് റേഞ്ചർ
15 ജനറൽ ഫിറ്റർ

16 ജിയോളജിസ്റ്റ്
17 ഹെൽത്ത് വിസിറ്റർ
18 ഹൈവേ എഞ്ചിനീയർ
19 ഹോർട്ടികൾച്ചറിസ്റ്റ്
20 ഇൻഷ്വറൻസ് ഏജന്റ്
21 ലൈബ്രേറിയൻ
22 പാറ്റേൺ മേക്കർ
23 ഫാർമസി ആസ് എ കരിയർ
24 ഫിസിക്കൽ എഡ്യൂക്കേഷൻ ടീച്ചർ
25 ഫാർമസിസ്റ്റ്
26 പ്ലാനിംഗ് യുവർ കരിയർ
27 പ്ലംബർ
28 പ്രൂഫ് റീഡർ
29 പബ്ലിക് ഹെൽത്ത് എഞ്ചിനീയർ
30 റേഡിയോ ആൻഡ് ടെലിവിഷൻ ടെക്നീഷ്യൻ
31 സാനിറ്ററി ഇൻസ്പെക്ടർ
32 ഷീറ്റ് മെറ്റൽ വർക്കർ
33 മെഷീൻ ഡ്രില്ലർ (മെറ്റൽ)
34 മെഷീൻ ഗ്രൈൻഡർ
35 മീറ്റിയോറോളജിസ്റ്റ്
36 മില്ലർ മെറ്റൽ ,
37 മിഡ്‌വൈഫ്
38 മോൾഡർ
39 പഞ്ചായത്ത് സെക്രട്ടറി
40 സോഷ്യൽ എഡ്യൂക്കേഷൻ ഓർഗനൈസർ
41 ടീച്ചർ നഴ്സറി എഡ്യൂക്കേഷൻ
42 സിവിൽ എഞ്ചിനീയർ
43 അയൺ ആൻഡ് സ്റ്റീൽ ഇൻഡസ്ട്രി
44 മെഡിക്കൽ ടെക്നീഷ്യൻ
45 ഓവർസീയർ (സിവിൽ)
46 വെൽഡർ
47 വെറ്ററിനറി സർജൻ
48 സുവോളജിസ്റ്റ്
49 മൈനിംഗ് എഞ്ചിനീയർ
50 ഇലക്ട്രോണിക്സ് എഞ്ചിനീയർ
51 ടൂൾ ആൻഡ് ഡൈമേക്കർ
52 കേബിൾ ജോയിന്റർ
53 കെമിക്കൽ എഞ്ചിനീയർ
54 ടെലികമ്മ്യൂണിക്കേഷൻ എഞ്ചിനീയർ
55 ഓട്ടോമൊബൈൽ എഞ്ചിനീയർ
56 സിവിൽ എഞ്ചിനീയർ
57 ഇൻഡസ്ട്രിയൽ ആൻഡ് പ്രൊഡക്ഷൻ എഞ്ചിനീയർ
58 ടൗൺ ആൻഡ് കൺട്രി പ്ലാനർ
59 ടർണർ
60 ട്രാക്ടർ ഓപ്പറേറ്റർ
61 ടൂറിസ്റ്റ് ഗൈഡ്

നാഷണൽ എംപ്ലോയ്മെന്റ് ഡയറക്ടറേറ്റ്,
തിരുവനന്തപുരം.

(ഒപ്പ്)
സ്റ്റേറ്റ് വൊക്കേഷണൽ
ഗൈഡൻസ് ആഫീസർ.

© Government of Kerala 1983



Reg. No. KL/TV(N)/12

# KERALA GAZETTE

**PUBLISHED BY AUTHORITY**

Vol. XXVIII] Trivandrum, Tuesday, 4th January 1983|14th Pousha 1904 (Saka) [No. 1

PART III

## Department of Panchayats

**Proceedings of the Deputy Director of Panchayats, Quilon**

(1)

Order No. G5-11854/82. *13th December* 1982.

*Read:*—1. Resolution No. I dated 7-10-1982 of Kilikolloor Panchayat.

2. Letter No. G3-19668/82 dated 4-11-1982 of the District Panchayat Officer, Quilon.

In exercise of the powers conferred under Section 12 (3) of the Kerala Local Authorities Entertainment Tax Act 1961 delegated to the Deputy Director of Panchayats in the Notification No. L3-38864/65 dated 4-1-1966 of the Director of Panchayats, Trivandrum, the amendment to clause 4 of the bye-laws passed by the Kilikollur Panchayat in Quilon District as per reference cited 1st under the powers vested in it vide Section 12 (1) and (2) of Kerala Local Authorities Entertainment Tax Act 1961 is hereby approved.

1. കേരള ഗവണ്മെന്റ് ലേബർ ആന്റ് ലോക്കൽ അഡ്മിനിസ്ട്രേഷൻ ഡിപ്പാർട്ടുമെന്റ് (പഞ്ചായത്ത്) ന്റെ 14-7-1958-ലെ L.A. 8-39486/68/L & LAD. നമ്പരായി അംഗീകരിച്ച് 22-7-1958-ലെ 29-ാം നമ്പർ ഗസറ്റിൽ പരസ്യപ്പെടുത്തിയിട്ടുള്ള ഈ പഞ്ചായത്തിന്റെ വിനോദ നികുതി ബൈലാ 4-ാം വകുപ്പ് ഭേദഗതി ചെയ്യുന്നത് സംബന്ധിച്ച് ആക്ഷേപങ്ങൾ ക്ഷണിച്ചുകൊണ്ട് 1-7-1982-ൽ പരസ്യപ്പെടുത്തിയിട്ടുള്ള കരട് ഭേദഗതി സംബന്ധിച്ച് ആരിൽ നിന്നും യാതൊരു വിധ ആക്ഷേപങ്ങളും ലഭിച്ചിട്ടില്ല. ആയതിനാൽ 1-8-1975 മുതൽ മുൻകാല പ്രാബല്യത്തോടുകൂടി മേൽ പറഞ്ഞ ബൈലാ 4-ാം വകുപ്പ് ചുവടെ പറയും പ്രകാരം ഭേദഗതി ചെയ്ത് നടപ്പാക്കുന്നതിന് തീരുമാനിച്ചു.

ഭേദഗതി

"The Kilikolloor Panchayat shall levy Entertainment Tax at the rate of 20% under Section 3 of the Act on each price for admission to every entertainments held within the Panchayat area unless exempted from payment of Tax under Section 4 of the Act".

(2)

No. G5-10805/82. *22nd November* 1982.

*Read:*—1. Resolution No.6 dated 30-1-1982 of Raoni Angadi Paochayat.

2. Letter No. G3.5386/82 dated 8-10-1982 of the District Panchayat Officer, Quilon.

In exercise of powers conferred under section 12 (3) of Kerala Local Authorities Entertainment Tax Act, 1961, delegated to the Deputy Director of Panchayats in the Notification No. L3-38864/65 dated 4-1-1966 of the Director of Panchayats, Trivandrum the amendment to clause 16 of the Bye-laws passed by the Rani Angadi Panchayat in Quilon District as per reference cited 1st under the powers vested in it vide Section 12 (i) and (2) of Kerala Local Authorities Entertainment Tax Act 1961 is hereby approved.

1978 ഒക്ടോബർ 24-ാം തീയതിയിലെ ഗസറ്റിൽ Part III-ൽ പരസ്യം ചെയ്തിട്ടുള്ള റാന്നി-അങ്ങാടി പഞ്ചായത്ത് വിനോദ നികുതി ബൈലാ 16-ാം വകുപ്പ് ഭേദഗതി ചെയ്യുന്നതിന് 22-12-1981-ൽ തീരുമാനിച്ച് കരട് പരസ്യം ചെയ്തതനുസരിച്ച് പൊതുജനങ്ങളിൽ നിന്നും യാതൊരു അഭിപ്രായവും ആക്ഷേപവും ലഭിച്ചിട്ടില്ലാത്തതിനാൽ ബൈലാ 16-ാം വകുപ്പു നിലവിലുള്ളതു മാറ്റി പകരം അടിയിൽ പറയുന്നപ്രകാരം ചേർക്കുന്നതിന് നിശ്ചയിച്ചു.

16. പ്രദർശനത്തിന്റെ ഉടമസ്ഥൻ ഓരോ പ്രദർശനവും കഴിഞ്ഞ് തൊട്ടടുത്ത പ്രവർത്തി ദിവസം പകൽ 12 മണിക്കു മുമ്പായി ടിക്കറ്റിന്റെ വില്പനയുടെയും നികുതിയുടെയും വിശ

വിവരങ്ങൾ കാണിക്കുന്ന സ്റ്റേറ്റുമെന്റ് ചട്ടങ്ങളിൽ III-ാം നമ്പർ ഫാറത്തിലും, VI-ാം നമ്പർ ഫാറത്തിലും പഞ്ചായത്തിൽ സമർപ്പിച്ചുകൊള്ളേണ്ടതും, പ്രസ്തുത സ്റ്റേറ്റുമെന്റ് പ്രദർശന ഉടമയോ, അദ്ദേഹം അധികാരപ്പെടുത്തിയ ആളോ ഒപ്പു വെക്കേണ്ടതുമാണ്. സിനിമാപ്രദർശനത്തെ സംബന്ധിച്ചിടത്തോളം മേൽ നിർദ്ദേശിച്ചിട്ടുള്ള സ്റ്റേറ്റ്മെന്റിൽ ഫിലിം റിപ്രസന്റേറ്റീവും ഒപ്പു വയ്ക്കേണ്ടതും അല്ലാത്തപക്ഷം പ്രദർശന ഉടമ ഫിലിം വിതരണക്കാർക്ക് നൽകുന്ന ഡെയിലി കളക്ഷൻ റിപ്പോർട്ടിന്റെ ഒരു പ്രതി കൂടെ സമർപ്പിക്കേണ്ടതും, ആയതിൽ ഫിലിം റിപ്രസന്റേറ്റീവും പ്രദർശന ഉടമയോ, അദ്ദേഹം അധികാരപ്പെടുത്തിയ ആളോ ഒപ്പിടേണ്ടതുമാണ്. പ്രസ്തുത സ്റ്റേറ്റുമെന്റോടു കൂടി ബൈലാ 4-ാം വകുപ്പിൽ പറയുന്ന നികുതികളും കൂടി അടച്ചിരിക്കേണ്ടതാണ്. ടിക്കറ്റ് അടിച്ചതിന്റെ കണക്കും ബാക്കി വരുന്ന ടിക്കറ്റുകളും കാര്യനിർവ്വഹണാധികാരസ്ഥനോ ആക്റ്റ് 9-ാം വകുപ്പു പ്രകാരം നിയമിക്കപ്പെടുന്ന ഉദ്യോഗസ്ഥൻ മറ്റാരോ ആവശ്യപ്പെട്ടാൽ കാണിക്കുന്നതിനും പരിശോധനക്ക് വിധേയമാക്കുന്നതിനും പ്രദർശനത്തിന്റെ ഉടമസ്ഥനോ സിൽബന്തികളോ ബാദ്ധ്യസ്ഥരായിരിക്കുന്നതാണ്.

K. BHANUVIKRAMAN NAIR,
*Deputy Director of Panchayats.*

Quilon.

---

**Proceedings of the Deputy Director of Panchayats, Kozhikode**

Order No. A3-8486/82. *29th November* 1982.

*Read:*—1. Resolution No. 591 dated 17-11-1981 of Pozhuthana Panchayat.

2. Letter No. 808/81 dated 22-10-1981 of Executive Officer, Pozhuthana Panchayat.

In exercise of the powers conferred under section 12 (3) of the Kerala Local Authorities Entertainment Tax Act, 1961, delegated to the Deputy Director of Panchayats in Notification No. L2-38864/65 dated 4-1-1966 of the Director of Panchayats, the bye-law passed by the Pozhuthana Panchayat in Wynad District as per its resolution read as 1st paper above under the powers vested in it as per section 12 of the Kerala Local Authorities Entertainment Tax Act for the collection of Entertainments Tax under Section 3 of the said Act is approved.

P. PARAMESWARAN,
*Deputy Director.*

Kozhikode.

**പൊഴുതന പഞ്ചായത്ത് വിനോദ നികുതി**

**ബൈല**

1. ഈ നിയമാവലിക്ക് പൊഴുതന പഞ്ചായത്ത് വിനോദനികുതി ബൈല എന്നു പേർ പറയാം.

2. ഈ നിയമാവലി കോഴിക്കോട് പഞ്ചായത്ത് ഡെപ്യൂട്ടി ഡയറക്ടറുടെ അംഗീകാരത്തോടു കൂടി കേരള സർക്കാർ ഗസറ്റിൽ പരസ്യപ്പെടുത്തുന്ന തീയതി മുതൽ പ്രാബല്യത്തിൽ വരുന്നതാണ്.

3. ഈ നിയമാവലിയിൽ സന്ദർഭത്തിന് മറ്റു വിധത്തിൽ ആവശ്യമില്ലാത്തപക്ഷം

(i) "ആക്റ്റ്" എന്നാൽ 1961-ലെ കേരള തദ്ദേശ സ്വയംഭരണ വിനോദ നികുതി ആക്റ്റ് (1961-ലെ 20-ാം നമ്പർ ആക്റ്റ്) എന്നർത്ഥമാകുന്നു.

(ii) "ചട്ടങ്ങൾ" എന്നാൽ 1962-ലെ കേരള തദ്ദേശ സ്വയംഭരണ വിനോദനികുതി ചട്ടങ്ങളും, ഭേദഗതികളും, എന്നർത്ഥമാകുന്നു;

(iii) "പഞ്ചായത്ത്" എന്നാൽ വയനാട് ജില്ലയിൽപെട്ട പൊഴുതന പഞ്ചായത്ത് എന്നർത്ഥമാകുന്നു.

(iv) "ഗവൺമെന്റ്" എന്നാൽ കേരള ഗവൺമെന്റ് എന്നർത്ഥമാകുന്നു.

(v) "കളക്റ്റർ" എന്നാൽ വയനാട് ജില്ലാ കളക്റ്റർ എന്നർത്ഥമാകുന്നു.

(vi) "കാര്യനിർവ്വഹണാധികാരസ്ഥൻ" എന്നാൽ 1960-ലെ കേരള പഞ്ചായത്ത് ആക്റ്റ് അനുസരിച്ച് നിയമനം നടത്തിയിട്ടുള്ള പൊഴുതന പഞ്ചായത്ത് എക്സിക്യൂട്ടീവ് ആഫീസർ എന്നർത്ഥമാകുന്നു.

4. ആക്റ്റിലെ 7 (1) 7 (III) എന്നീ വകുപ്പുകൾ അനുസരിച്ച് പ്രത്യേകമായി ഒഴിവാക്കപ്പെട്ടിട്ടുള്ള പ്രദർശനങ്ങൾ ഒഴികെ പഞ്ചായത്തതിർത്തിക്കുള്ളിൽ വച്ച് നടത്തപ്പെടുന്ന മറ്റെല്ലാ പ്രദർശനങ്ങൾക്കും, പ്രവേശനത്തിന് നൽകപ്പെടുന്ന തുകയുടെ (Price of admission) 25 % (പ്രകാരം (ആയത് ഫേമിലി ടിക്കറ്റോ സീസൺ ടിക്കറ്റോ) ആയിരുന്നാലും ആക്റ്റിലെ മൂന്നാം വകുപ്പ് അനുസരിച്ച് വിനോദ നികുതി ഈടാക്കുന്നതാണ്. വിനോദ നികുതിയുടെ 60 % നിരക്കിൽ കണക്കാക്കി അധിക വിനോദ നികുതിയും ഈടാക്കുന്നതാണ്. വിനോദ നികുതി ആക്റ്റിലെ "എ" വകുപ്പ് അനുസരിച്ച് ടിക്കറ്റു വഴി പ്രവേശനം അനുവദിക്കപ്പെടുന്ന നാടകപ്രദർശനങ്ങൾ, (Dramatic performance) ഓരോ കളിക്കും നാടകത്തിന് ഒരു ഷോയ്ക്ക് 25 രൂ. യും സർക്കസ് കളിക്ക് 15 രൂപയും എന്ന നിരക്കിൽ ഈടാക്കുന്നതാണ്.

നാടകപ്രദർശനം എന്നതിലും, വിനോദകളി, മൗന നാടകം, സംഗീത നാടകം, കഥകളി അഥവാ മറ്റ് നാടകങ്ങൾ എന്നർത്ഥമാകുന്നു. വിനോദ പ്രദർശനം വഴി ഉണ്ടാകുന്ന നികുതികൾ അടുത്ത പ്രവൃത്തി ദിവസം പകൽ 5 മണിക്ക് മുമ്പായി പഞ്ചായത്താഫീസിൽ അടച്ച് രശീതി വാങ്ങേണ്ടതാണ്. എന്നാൽ വിനോദ നികുതി കാര്യനിർവ്വഹണാധികാരസ്ഥൻ ആവശ്യപ്പെടുന്നപക്ഷം മുൻകൂറായി അടയ്ക്കാൻ വിനോദ പ്രദർശന ഉടമസ്ഥൻ ബാദ്ധ്യസ്ഥനായിരിക്കുന്നതാണ്.

5. (എ) ഉപനിയമം 4-ൽ എന്തു തന്നെ പ്രസ്താവിച്ചിരുന്നാലും, ആക്റ്റ് നാലാം [illegible] പ്രകാരം പഞ്ചായത്തിന് ഇക്കാര്യത്തിൽ ഗവൺമെന്റ് ഉണ്ടാക്കിയിട്ടുള്ള 4-ം, 5-ം ചട്ടങ്ങൾക്ക് വിധേയമായി ഏതൊരു തരത്തിൽപെട്ട വിനോദ നികുതിയും ഒരു മൊത്ത തുകയായി പ്രത്യേക കാലങ്ങൾക്ക് കോമ്പൗണ്ട് ചെയ്യുവാൻ അധികാരമുണ്ടായിരിക്കുന്നതാണ്. അപ്രകാരം കോമ്പൗണ്ട് ചെയ്യപ്പെട്ട മൊത്തതുക കാര്യനിർവ്വഹണാധികാരസ്ഥൻ നിശ്ചയിക്കുന്നതുപോലെ പ്രദർശനം തുടങ്ങുന്നതിന് മുമ്പ് മുൻകൂറായി പഞ്ചായത്താഫീസിൽ ഒടുക്കി രശീതി വാങ്ങേണ്ടതാണ്.

(ബി) സാധാരണ ഗതിയിൽ ആക്റ്റ് മൂന്നാം വകുപ്പു പ്രകാരം മൂന്നുമാസകാലത്തേക്ക് കൊടുക്കേണ്ടി വരുന്ന മതിപ്പു തുകയുടെ 75 ശതമാനത്തിൽ കുറയാത്ത സംഖ്യക്ക് മാത്രമേ ഒരു തവണ കോമ്പൗണ്ട് ചെയ്യേണ്ടതുള്ളൂ.

(സി) ഏതു പ്രദർശനത്തിന്റെ നികുതിയാണോ മേൽപ്രസ്താവിച്ച പ്രകാരം കോമ്പൗണ്ട് ചെയ്തിട്ടുള്ളത് അപ്രകാരം കോമ്പൗണ്ട് ചെയ്ത പ്രദർശനങ്ങളുടെ ഉടമസ്ഥൻ അഥവാ മാനേജർ പഞ്ചായത്തോ കാര്യനിർവ്വഹണാധികാരസ്ഥനോ നിശ്ചയിക്കുന്ന വിധം ഓരോ ക്ലാസിലേക്കും പ്രവേശനം അനുവദിക്കപ്പെട്ട മൊത്തത്തിൽ ഉണ്ടായിട്ടുള്ള വരുമാനത്തിന്റെ കണക്ക് ഓരോ ആഴ്ചയിലും കാര്യനിർവ്വഹണാധികാരസ്ഥന് സമർപ്പിച്ചിരിക്കേണ്ടതാണ്.

6. വിനോദമോ, വിനോദങ്ങളോ ആരംഭിക്കുന്നതിന് 7 ദിവസം മുൻപായി വിനോദങ്ങളുടെ ഉടമസ്ഥൻ അത്തരത്തിലുള്ള വിനോദമോ, വിനോദങ്ങളോ തുടങ്ങുന്നതിനുള്ള അനുവാദത്തിനുവേണ്ടി താഴെ പറയുന്ന വിവരങ്ങൾ അടങ്ങിയ നിശ്ചിത ഫോറത്തിൽ മുദ്രവെച്ച അപേക്ഷ കാര്യനിർവ്വഹണാധികാരസ്ഥനെ ഏൽപ്പിച്ചിരിക്കേണ്ടതാണ്.

18. അനുമതി റദ്ദ് ചെയ്യുകയോ സസ്പെൻഡ് ചെയ്യുകയോ, അനുമതിയുടെ കാലാവധി അവസാനിപ്പിക്കുകയോ ചെയ്തു കഴിഞ്ഞാൽ പിന്നീട് പ്രസ്തുത റദ്ദാക്കലോ, സസ്പെൻഷൻ പിൻവലിക്കലോ, അനുമതി പുതുക്കുകയോ ചെയ്യുന്നതുവരെയുള്ള കാലം അനുമതി ഇല്ലാത്തതായി കണക്കാക്കുന്നതായിരിക്കും.

19. ആക്റ്റിലെ 7-ാം വകുപ്പിലെ 1-ാം ഉപവകുപ്പുപ്രകാരം വിനോദ നികുതിയിൽനിന്ന് ഒഴിവാക്കി കിട്ടുവാൻ അപേക്ഷിക്കുന്ന ആൾ പ്രദർശന ദിവസത്തിന് 14 ദിവസം മുൻപ് കാര്യനിർവ്വഹണാധികാരസ്ഥന് അപേക്ഷ ബോധിപ്പിക്കേണ്ടതാണ്. യുക്തമെന്ന് തോന്നുന്ന പക്ഷം സമയപരിധിയുടെ കാര്യത്തിൽ ഇളവു ചെയ്തു കൊടുക്കാവുന്നതാണ്. അങ്ങനെയുള്ള അപേക്ഷയോടൊപ്പം 5 ക. പഞ്ചായത്തിൽ അടച്ച് രസീതി വാങ്ങേണ്ടതാണ്. ഈ അപേക്ഷ കാര്യനിർവ്വഹണാധികാരസ്ഥൻ തന്റെ നിർദ്ദേശത്തോടുകൂടി പഞ്ചായത്തിന്റെ തീരുമാനത്തിന് വെയ്ക്കേണ്ടതാണ്. പ്രതികൂലമായ തീരുമാനം പഞ്ചായത്ത് എടുക്കുകയാണെങ്കിൽ അപേക്ഷകന് ആവശ്യമെന്ന് തോന്നുന്ന പക്ഷം കളക്ടർക്ക് അപ്പീൽ കൊടുക്കാവുന്നതാണ്. പഞ്ചായത്തിന്റേയോ, കളക്ടറുടേയോ തീരുമാനം കിട്ടുന്നതിനു മുൻപ് പ്രദർശനം നടത്തുകയാണെങ്കിൽ പ്രദർശനത്തിന്റെ ഉടമസ്ഥൻ പഞ്ചായത്തിൽ നിലവിലുള്ള നിരക്കിൽ വിനോദ നികുതി സംഖ്യ അനാമത്തായി പഞ്ചായത്തിൽ അടയ്ക്കേണ്ടതാണ്. ആക്റ്റിലെയും, ചട്ടങ്ങളിലെയും, നിയമാവലിയിലെയും എല്ലാ വ്യവസ്ഥകളും അനുസരിക്കേണ്ടതുമാണ്. വിനോദ നികുതി ഒഴിവ് അനുവദിക്കുന്നതിന് മുൻപ് കാര്യനിർവ്വഹണാധികാരസ്ഥൻ 25 ക. യിൽ കുറയാത്ത യുക്തമെന്നു തോന്നുന്ന ഒരു സംഖ്യ ഉടമസ്ഥനോട് ഡിപ്പോസിററായി വെയ്ക്കുവാൻ ആവശ്യപ്പെടാവുന്നതാണ്.

20. വിനോദ നികുതി അടവിൽ നിന്നും ഒഴിവാക്കിയ വിനോദത്തിന് വിതരണത്തിനായുള്ള ടിക്കററുകൾ പഞ്ചായത്തിന്റെ ഔദ്യോഗിക മുദ്ര പതിഞ്ഞിരിക്കേണ്ടതാണ്. വിനോദ നികുതി ഒഴിവാക്കിക്കൊണ്ട് പഞ്ചായത്തിൽനിന്നും ലഭിച്ച സാക്ഷ്യപത്രം ഒരു സ്ഥലത്ത് മുദ്രയായി പ്രദർശിപ്പിക്കേണ്ടതും പരിശോധകൻമാർ ആവശ്യപ്പെടുകയാണെങ്കിൽ കാണിക്കേണ്ടതുമാണ്. ആക്റ്റിലെ 7-ാം വകുപ്പിലെ ഒന്നാം ഉപവകുപ്പു പ്രകാരം വിനോദ നികുതിയിൽ നിന്നും ഒഴിവാക്കിയ സ്ഥാപനങ്ങൾ അത്തരം പ്രദർശനത്തിൽ നിന്നും ലഭിച്ച ആദായം ഈ പഞ്ചായത്തിലെ മാത്രം പൊതുവായ ആവശ്യത്തിന് ചിലവഴിക്കേണ്ടതാണ്. ഇതിനായി നടത്തുന്ന പ്രദർശനത്തിനുള്ള വരവു ചിലവിനെ സംബന്ധിച്ച് കാര്യനിർവ്വഹണാധികാരസ്ഥന് പ്രദർശനം കഴിഞ്ഞ് 7 ദിവസത്തിനുള്ളിൽ ബോധിപ്പിക്കേണ്ടതാണ്. ഇതു സംബന്ധിച്ച് എല്ലാ രേഖകളും പരിശോധിക്കുവാൻ ചെക്കിംഗ് ആഫീസർമാർക്ക് അധികാരമുണ്ടായിരിക്കുന്നതുമാണ്.

21. ഈ പഞ്ചായത്തിൽ നിയമിതനായിട്ടുള്ള കാര്യനിർവ്വഹണാധികാരസ്ഥനെയോ പരിശോധനക്കായി പഞ്ചായത്ത് അധികാരപ്പെടുത്തിയിട്ടുള്ള ചെക്കിങ്ങ് ആഫീസർമാരെ പ്രദർശനം നടന്നുകൊണ്ടിരിക്കുന്ന ഏതൊരു സ്ഥലത്തും പ്രവേശിക്കാവുന്നതും ഉദ്യോഗസ്ഥൻമാർ ആവശ്യപ്പെടുന്ന വിനോദത്തെ ബാധിക്കുന്ന എല്ലാ രേഖകളും പുസ്തകങ്ങളും ആവശ്യപ്പെട്ടാൽ കാണിക്കേണ്ടതും പരിശോധകന് കുറിച്ചെടുക്കാൻ വേണ്ടി വന്നാൽ രേഖകൾ കൊണ്ടുപോകാൻ പ്രദർശന ഉടമ അനുവദിക്കേണ്ടതുമാണ്. ആക്റ്റിലെയോ, ചട്ടങ്ങളിലെയോ ഉപനിയമങ്ങളിലെയോ, വസ്തുതകൾക്ക് വിപരീതമാണെന്ന് കാണുന്ന ഏതൊരു രേഖയും പിടിച്ചെടുക്കുന്നതിന് പഞ്ചായത്ത് പരിശോധന ഉദ്യോഗസ്ഥൻമാർക്ക് അധികാരമുണ്ടായിരിക്കുന്നതാണ്.

22. പരിശോധനക്കായി നിയോഗിച്ചിട്ടുള്ള ഉദ്യോഗസ്ഥൻമാരെ യാതൊരാളും തടയാൻ പാടില്ലാത്തതുമാണ്. ഇത്തരം ഒരു കുററത്തിന് മജിസ്ട്രേട്ട് മുമ്പാകെ കുററാരോപണം തെളിയിച്ചാൽ 200 ക. (ഇരുനൂറ് രൂപ) വരെ പിഴ ശിക്ഷയോ, അല്ലെങ്കിൽ ജയിൽ ശിക്ഷയോ ലഭ്യമാക്കാവുന്നതാണ്.

23. വിനോദ നികുതി പരിശോധനക്കായി അധികാരപ്പെടുത്തിയിട്ടുള്ള ഉദ്യോഗസ്ഥൻമാർ ഇന്ത്യൻ ശിക്ഷാ നിയമത്തിലെ 21-ാം വകുപ്പുപ്രകാരം സർക്കാർ ഉദ്യോഗസ്ഥനായി കണക്കാക്കാവുന്നതാണ്.

24. ഏതൊരു സിനിമാ പ്രദർശനത്തിന്റെ ഉടമസ്ഥനും പ്രദർശനം തുടങ്ങി ½ (അര) മണിക്കൂറിനുള്ളിൽ ടിക്കററു വിൽപ്പന അവസാനിപ്പിക്കേണ്ടതാണ്. യാതൊരു കാരണവശാലും നടന്നുകൊണ്ടിരിക്കുന്ന പ്രദർശനത്തിന് പിന്നീട് ടിക്കററുകൾ വിൽക്കാൻ പാടുള്ളതല്ല. വിററടിക്കററുകളുടെ വിവരങ്ങളും നികുതി സംഖ്യയും മററ് വിവരങ്ങളും ചട്ടങ്ങളിലെ 16, 24, 30 പ്രകാരം ഉണ്ടാക്കിയിട്ടുള്ള ഫോറം നമ്പർ (III) രജിസ്ററിൽ അപ്പോഴപ്പോൾ എഴുതി പൂർത്തിയാക്കേണ്ടതാണ്. ഈ രജിസ്ററിൽ ഫിലിം കമ്പനിയുടെ പ്രതിനിധിയും പ്രദർശന ഉടമയും അതിൽ അടങ്ങിയ വിവരങ്ങൾ സത്യമാണെന്ന് കാണിച്ചുകൊണ്ട് കയ്യൊപ്പിടേണ്ടതാണ്. പരിശോധനാ ഉദ്യോഗസ്ഥൻമാർക്ക് മേൽ രജിസ്ററിൽ എഴുതിയ വിവരങ്ങൾ ശരിയാണോ എന്നു നോക്കി അഭിപ്രായം എഴുതാവുന്നതാണ്. ഇതിന്റെ ഒരു കോപ്പി അടുത്ത പ്രവർത്തി ദിവസം പഞ്ചായത്താഫീസിൽ ബോധിപ്പിക്കേണ്ടതാണ്.

25. ഏതൊരു പ്രദർശന ഉടമസ്ഥനും പ്രദർശനം അവസാനിക്കുന്നതുവരെ പ്രദർശന സ്ഥലത്ത് ഉണ്ടായിരിക്കേണ്ടതാണ്. വല്ല കാരണവശാലും സ്ഥലം വിടുകയാണെങ്കിൽ പൂർണ്ണ അധികാരത്തോടുകൂടി മാനേജരെയോ, മററ് ജോലിക്കാരേയോ ഏൽപ്പിക്കേണ്ടതാണ്.

26. ഏതൊരു വിനോദ പ്രദർശന സ്ഥലത്തും കടന്ന് പരിശോധിക്കുവാനും വിനോദ നിയമം സംബന്ധിച്ച് നിയമങ്ങളും ചട്ടങ്ങളും ഉപനിയമങ്ങളും, പൂർണ്ണമായി പാലിച്ചുവരുന്നുണ്ടോ എന്നും സ്വയം തീരുമാനമെടുക്കുന്നതിനും വിരുദ്ധമായാണ് പ്രവർത്തിക്കുന്നതെന്ന് ബോദ്ധ്യപ്പെടുകയോ അല്ലെങ്കിൽ ആക്റ്റ് 9-ാം വകുപ്പു പ്രകാരം പഞ്ചായത്ത് അധികാരപ്പെടുത്തിയ ചെക്കിങ്ങ് ആഫീസർമാരുടെ റിപ്പോർട്ടു പ്രകാരവും അത്തരം പ്രദർശനങ്ങൾ തടഞ്ഞ് കല്പന പുറപ്പെടുവിക്കുന്നതിനും വേണ്ടിവന്നാൽ മേലിൽ അത്തരം സ്ഥലത്ത് വിനോദപ്രദർശനം നടത്തുന്നത് ബലമായി തടയുവാനും ആക്റ്റ് 10 (ii) പ്രകാരം എക്സിക്യൂട്ടീവ് ആഫീസറെ അധികാരപ്പെടുത്തിയിരിക്കുന്നു. കൂടാതെ 10 (i) പ്രകാരം ഇത്തരം പ്രദർശന ഉടമയുടെ പേരിൽ പ്രോസിക്യൂഷൻ നടപടികൾ സ്വീകരിക്കുവാനും അധികാരം നൽകിയിരിക്കുന്നു.

ഈ ആക്റ്റിലെയോ, ചട്ടങ്ങളിലെയോ, ഉപനിയമങ്ങളിലെയോ നടത്തിപ്പിനായി ഏതൊരാളോടും ഏതെങ്കിലും വിവരങ്ങൾ ആവശ്യപ്പെടുവാൻ പരിശോധന ഉദ്യോഗസ്ഥൻമാരെ അധികാരപ്പെടുത്തിയിരിക്കുന്നു.

27. ഏതെങ്കിലും കാരണത്താൽ വിനോദപ്രദർശനം തുടർന്നു നടത്താൻ സാധിക്കാതെവരുന്നപക്ഷം അത്തരം കാണികൾക്ക് വിനോദനികുതി മടക്കികിട്ടുവാൻ അവകാശമുണ്ടായിരിക്കുന്നതല്ല. എന്നാൽ അത്തരം കാണികളെ അന്നുതന്നെയോ അല്ലെങ്കിൽ തൊട്ടടുത്ത ദിവസമോ പ്രത്യേക പാസ്സിൻമേൽ പ്രദർശനം കാണിക്കാവുന്നതാണ്.

28. ഈ നിയമാവലിയിലെ ഏതെങ്കിലും ഭാഗമോ ഭാഗങ്ങളോ ലംഘിക്കുന്നവരെ 50 രൂപ വരെ (അൻപത്) പിഴ ചുമത്തുവാനും തുടർച്ചയായ ലംഘനങ്ങൾക്ക് ഓരോ ദിവസവും 15 രൂപ (പതിനഞ്ചു) വീതം കൂടുതലായി പിഴ ചുമത്തുവാനും കാര്യനിർവ്വഹണാധികാരസ്ഥന് അധികാരമുണ്ടായിരിക്കുന്നതാണ്.



Government of Kerala
1983



Reg. No. KL/TV(N)/12

# KERALA GAZETTE

PUBLISHED BY AUTHORITY

Vol. XXVIII] Trivandrum, Tuesday, 4th January 1983|14th Pousha 1904 (Saka) [No. 1

## PART III

# Public Health Engineering Department

### SHORT TENDER NOTICE

No. DB.3 M.4756,82. *25th November* 1982.

Competitive tenders in sealed covers superscribing the name of the works are invited for and on behalf of the Governor of Kerala by the undersigned from the registered contractors of P H.E.D. Class C and above for the following works up to 4 p. m. on 7-1-1983 Tenders will be opened at 4.30 p. m. on the same day.

| *Sl. No.* | *Tender No.* | *Name of work with P. A. C.* | *E. M. D.* Rs. | *Cost of tender forms* Rs. | *Period of completion* |
|---|---|---|---|---|---|
| 1. | 34/82-83 | Malappuram W.S. Scheme—Pumping arrangements during summer from Kadalundi river near Civil Station—Construction of temporary pump house and protection works—Rs. 42,000 | 850 | 15 plus S. T. plus A.S.T. | 1 month |
| 2. | 35/82-83 | M.W.S.S.—Pumping arrangements during summer from Kadalundi river near Civil Station — Laying 250mm. C.I. pumping main—Rs. 22,000 | 450 | 10 plus S.T. plus A.S.T. | do. |
| 3. | 36/82-83 | M.W.S.S. - Supply and erection of Tabular trusses and Purlins for store building—Rs. 21,000 | 2% of quoted amount | 10 plus S.T. plus A.S.T. | do. |
| 4. | 37/82-83 | Water supply scheme to Morayur Harijan Colony—Rs. 75,188 | 1,550 | 25 plus S.T. plus A.S.T. | 3 months |
| 5. | 38/82-83 | Water supply arrangements to Nellikkattuparamba in Elamkulam Panchayat—Extension from Perintalmanna W.S.S.—Rs. 29,644 | 600 | 15 plus S.T. plus A. S.T. | 1 month |
| 6. | 39/82-83 | Construction of Store building at the office compound of P.H Division, Malappuram—Rs. 84,000 | 1,700 | 25 plus S.T. plus A.S T. | 2 months |
| 7. | 40/82-83 | M.W.S.S.—Laying 250 mm. pumping main for summer pumping arrangements—Rs. 80,000 | 1,600 | 25 plus S.T. plus A.S.T. | 2 months |

Tender forms and other particulars can be had from the office of the Executive Engineer, P.H. Division, Malappuram on all working days between 10 a. m. to 5 p. m. from 20-12-1982 to 7-1-1983 upto 1 p. m. on application in writing and on payment of the value of the documents (not refundable) either in cash or by money order. All other conditions are as usual in the Department. This tender documents are not transferable.

Office of the Executive Engineer,
P. H. Division,
Malappuram.

K. NAISHADHAN,
*Executive Engineer.*

